# ബാലാമൃതം



## ആറാം വിഭാഗം.



എസ്സ്. രംഗനാഥയ്യർ.

ഷഷ്ട്യബ്ദപൂർത്തിസ്മാരകം.

# ബാലാമൃതം

## സ്വാതിതിരുനാൾമഹാരാജാവു

തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കിയ

# സംഗീതകൃതികൾ

സ്വരപ്പെടുത്തിയതു.

## ആറാം വിഭാഗം

---

ഗ്രന്ഥകർത്താവു

തിരുവനന്തപുരം വലിയകൊട്ടാരത്തിൽ

സംഗീതസദസ്സിൽ സദസ്യർ

ബ്രഹ്മശ്രീ ശങ്കരഭട്ടശാസ്ത്രിയാൾ അവർകളുടെ പുത്രൻ

രംഗനാഥയ്യർ.

---

സാഹിത്യഭാഗം

മിസ്റ്റർ എം. സി. നാരായണപിള്ള ബി. എ.

പരിശോധിച്ചതു.

---

തിരുവിതാംകോട്ടുസംസ്ഥാനത്തിലെ പെൺപള്ളിക്കൂടങ്ങളിൽ

൧-ാം ക്ലാസിലേക്കു പാഠപുസ്തകമായി

നിശ്ചയിക്കപ്പെട്ടിട്ടുള്ളതു.

 [വില അണ -൧൨.

പ്രകാശകൻ ആർ. ററി. പിള്ള, ചാല.

---



HIS HIGHNESS

SRI PADMANABHA DASA

VANCHI BALA RAMA VARMA SWATI TIRUNAL

KULASEKHARA PERUMAL MAHA RAJA OF TRAVANCORE

(APRIL 1829 TO DECEMBER 1846)



HIS MOST GRACIOUS HIGHNESS

SRI PADMANABHA DASA VANCHI PALA

SIR RAMA VARMA, MAHA RAJA OF TRAVANCORE

G. C. S. I., G. C. I. E., M. R. A. S., F. R. G. S., F. M. U.

OFFICIER DE L'INSTRUCTION PUBLIQUE.

Class VII
A. J. v. girl School
Karunagappally.

ശ്രീ

സ്വാതിതിരുനാൾ രാമവർമ്മ

മഹാരാജാവു തിരുമനസ്സുകൊണ്ടു

കല്പിച്ചുണ്ടാക്കിയ സംഗീതകൃതികളെ

സ്വരപ്പെടുത്തി എഴുതീട്ടുള്ള

# ബാലാമൃതം

എന്ന ഈ ഗ്രന്ഥം

ശ്രീമൂലം തിരുനാളിൽ

തിരുവവതാരം ചെയ്തരുളിയ

ശ്രീപത്മനാഭദാസവഞ്ചിപാല

## സർ രാമവർമ്മ.

കുലശേഖര കിരീടപതി

മന്നേസുൽത്താൻ

മഹാരാജരാജെ രാമരാജാ ബഹദ്ദൂർ

ഷംഷെർ ജംഗ്

കെ. ജി. സി. എസ്സ്. ഐ.

കെ. ജി. സി. ഐ. ഇ.

എഫ്. എം. യൂ., എം. ആർ. എ. എസ്സ്., എഫ്. ആർ. ജി. എസ്.

അഫിസ്യർ ഡി ലാ ഇൻസ്ട്രുക്‌ഷൻ പബ്ലിക്

മഹാരാജാ തിരുമനസ്സിലെ

ഷഷ്ട്യബ്ദപൂർത്തി സ്മാരകമായി

പ്രസിദ്ധം ചെയ്തിരിക്കുന്നു.

സംഗീതസാഹിത്യകലാനിധിയും

ഗന്ധർവ്വാംശാവതീർണ്ണനും

ശ്രീപത്മനാഭപാദഭക്തശിഖാമണിയും

ആയ

പണ്ഡിതചക്രവർത്തി ഗർഭശ്രീമാൻ

## സ്വാതിതിരുനാൾ മഹാരാജാവു

തിരുമനസ്സുകൊണ്ടു കല്പിച്ചു ഉണ്ടാക്കിയ

സംഗീതകൃതികളെ

സ്വരപ്പെടുത്തി എഴുതീട്ടുള്ള

# ബാലാമൃതം

എന്ന ഈ ഗ്രന്ഥത്തെ

തിരുവിതാംകോട്ടു സംസ്ഥാനത്തെ മന്ത്രിസത്തമനായ

മഹാമഹിമ ശ്രീ ദിവാൻ ബഹദൂർ

## മന്നത്തു കൃഷ്ണൻനായർ അവർകൾ

ബി. എ., ബി. എൽ.,

സന്നിധാനത്തിൽ

ഭക്തിബഹുമാനപുരസ്സരം

സമർപ്പിച്ചുകൊള്ളുന്നു.

ഗ്രന്ഥകർത്താ.

# അവതാരിക.

പെൺ പള്ളിക്കൂടങ്ങളിൽ സംഗീതം അഭ്യസിപ്പിക്കുന്ന ആധുനികരീതിയെപ്പററി കഴിഞ്ഞ (൧൦൮൨ കുംഭത്തിലെ) പ്രജാസഭയിൽ പല പ്രതിനിധികളും ആവലാതിപ്പെട്ടു പ്രസംഗിക്കയുണ്ടായി. അതിനെ ഉടൻതന്നെ പരിഷ്കരിക്കാൻ ആരംഭിക്കേണ്ടതു അത്യാവശ്യമാണെന്നു ഗവൎമ്മെണ്ടിനും മററു പ്രജാപ്രതിനിധികൾക്കും ഒരുപോലെ ബോധപ്പെടുകയും ചെയ്തു. ആ സ്ഥിതിക്കു അതിലേക്കുള്ള പ്രവൃത്തികളും താമസിയാതെ നടക്കാതെയിരിക്കയില്ല. ആവശ്യപ്പെട്ട യോഗ്യതയുള്ള ഭാഗവതന്മാരുടെ എണ്ണക്കുറവും, ഉള്ളവർ സ്വല്പശമ്പളത്തിനു വരാതെയിരിക്കുന്നതും ആയിരിക്കാം മുഖ്യമായുള്ള ന്യൂനതകൾ. എന്നാൽ ശരിയായ പാഠപുസ്തകങ്ങൾ ഉണ്ടായിരുന്നാൽ അദ്ധ്യാപകദോഷങ്ങൾ മിക്കതും പരിഹരിക്കാവുന്നതാണ്.

"ബാലാമൃതം" അങ്ങിനെയുള്ള ഒരു പുസ്തകമെന്നാണ് എന്റെ അഭിപ്രായം. തൽകൎത്താവായ മിസ്റ്റർ എസ്സ്. രംഗനാഥയ്യൎക്കു സംഗീതത്തിന്റെ ശാസ്ത്രത്തിൽ എന്നപോലെ പ്രയോഗത്തിലും നല്ല നൈപുണ്യം സിദ്ധിച്ചിട്ടുണ്ടു് എന്നുള്ള സംഗതി അദ്ദേഹത്തിനു അടുത്തുകഴിഞ്ഞ ഒരു കൊല്ലത്തിനിടയിൽ കിട്ടീട്ടുള്ള കീൎത്തിമുദ്രകൾ കൊണ്ടുതന്നെ സ്പഷ്ടമാകുന്നു. സംഗീതപ്രയോഗത്തിൽ ഇദ്ദേഹത്തെക്കാൾ സാമൎത്ഥ്യം സിദ്ധിച്ചിട്ടുള്ളവർ ഈ നഗരത്തിൽ പലരുമുണ്ടായിരിക്കാം. എന്നാൽ അദ്ദേഹവും അവരെപ്പോലെ ഭാഗവതർജോലി ഒരു ജീവികാമാൎഗ്ഗമായി സ്വീകരിച്ചിരുന്നു എങ്കിൽ അവരെക്കാൾ പ്രകാശിച്ചിരിക്കയില്ലയൊ എന്നാണു എനിക്കു സംശയം. ഇംഗ്ലീഷിലെ സംഗീതശാസ്ത്രത്തിൽ കൂടി പ്രവേശം ലഭിച്ചിട്ടുണ്ടു എന്നുള്ളതാണ് രംഗനാഥയ്യൎക്കുള്ള ഒരു വിശേഷം.

൧൦൮൧ തുലാമാസത്തിൽ ചാല എച്ച്. ജി. ഈ. സ്കൂൾ ഹാളിൽവെച്ചു ഈ ഗ്രന്ഥകാരനു സംഗീതത്തിലുള്ള സാമൎത്ഥ്യത്തെ അഭിനന്ദിച്ചു ഒരു കീൎത്തിമുദ്രകൊടുക്കുന്നതിനുവേണ്ടി ഒരു പൊതുജനയോഗം കൂടുകയുണ്ടായി. ആ യോഗത്തിൽ പ്രധാനപ്രസംഗകൎത്താവായ മിസ്റ്റർ ആർ. മഹാദേവയ്യർ ബി. എ. (ദിവാൻപേഷ്കാർ) പ്രസംഗമദ്ധ്യേ സ്വാതിതിരുനാൾ തിരുമനസ്സിലെ സംഗീതകൃതികൾ ഇപ്പോൾ വിസ്മൃതപ്രായങ്ങളായിരിക്കുന്നതിനാൽ അതുകളെ പൂൎവ്വഗാനരീതിയിൽതന്നെ സ്വരപ്പെടുത്തി പ്രസിദ്ധംചെയ്യേണ്ടതാണെന്നും അതിലേക്കു രംഗനാഥയ്യൎക്കു പ്രത്യേകം യോഗ്യതയും അധികാരവും, എന്നല്ല കടമയും കൂടി ഉണ്ടെന്നും പ്രസ്താവിച്ചു. കടമ എന്നുപറഞ്ഞതിനെ ഒന്നു വ്യാഖ്യാനിക്കേണ്ടിയിരിക്കുന്നു. സ്വാതിതിരു

നാം തിരുമനസ്സിലെക്കാലത്തു തിരുവനന്തപുരത്തുവന്നു താമസിച്ചിരുന്ന പ്രസിദ്ധനായ മേരുസ്വാമിഭാഗവതരുടെ സംഘത്തിൽ ഉൾപ്പെട്ടിരുന്ന ഒരു പ്രധാന ഭാഗവതരായ ശങ്കരഭട്ടശാസ്ത്രികളാണ് രംഗനാഥയ്യരുടെ വയോവൃദ്ധനായ പിതാവു. പ്രകൃതസാഹിത്യകൃതികളുടെ പൂർവ്വഗാനരീതി ഗ്രഹിച്ചിട്ടുള്ളവരിൽ ശങ്കരഭട്ടശാസ്ത്രികളല്ലാതെ മററു ആരെങ്കിലും ശേഷിച്ചിട്ടുണ്ടോ എന്നു സംശയവുമാണ്.

ദിവാൻപേഷ്കാർ മഹാദേവയ്യരുടെ ഉപദേശത്തെ ശിരസാവഹിച്ച് രംഗനാഥയ്യർ അന്നുമുതൽ യഥാവസരം പരിശ്രമിച്ചു എഴുതിവരുന്ന പുസ്തകത്തിന്റെ ഒന്നാംഭാഗമാണ് ഇതു്. ഇതിൽ താളങ്ങൾ, മാത്രകൾ മുതലായവ അദ്ധ്യേതാക്കന്മാർക്കു വ്യക്തമായും എളുപ്പം മനസ്സിലാകത്തക്കവിധത്തിലും ഉള്ള അടയാളങ്ങൾ ഇട്ടുകാണിച്ചിട്ടുണ്ടു. ബാലബോധം സ്വരമഞ്ജരി മുതലായ സംഗീതഗ്രന്ഥങ്ങളിൽ കല്പിച്ചുണ്ടാക്കീട്ടുള്ള കൃതികൾ സ്വരപ്പെടുത്തി ചേർത്തിട്ടില്ലെന്നു മാത്രമല്ല താളത്തിനും മററുമുള്ള അടയാളങ്ങൾ ഈ ഗ്രന്ഥത്തിലെ അടയാളങ്ങൾപോലെ വിശദമായിട്ടുണ്ടെന്നും തോന്നുന്നില്ല. കല്പിച്ചുണ്ടാക്കീട്ടുള്ള പാട്ടുകൾ നമ്മുടെ രാജ്യത്തുള്ള പെൺപള്ളിക്കൂടങ്ങളിൽ പഠിപ്പിക്കാതെ അന്യഭാഷകളിലുള്ള അനുചിതങ്ങളായ ഗാനങ്ങൾ അഭ്യസിപ്പിച്ചുവരുന്നതു ശോചനീയംതന്നെ. സ്വദേശാഭിമാനികളായ നാട്ടുകാർ ഈ കൃതിയെ പാഠപുസ്തകമായി സ്വീകരിക്കുമെന്നാണ് എന്റെ വിശ്വാസം.

A. R. RAJA RAJA VARMA,
*Professor of Sanskrit & Dravidian Languages,*
*H. H. The Maha Raja's College,*
*Trivandrum.*

# മുഖവുര.

---

കൊല്ലം ൧൦൦൪-മുതൽ ൧൦൨൨-വരെ ഈ ധർമ്മരാജ്യം ഭരിച്ചിരുന്ന സ്വാതിതിരുനാൾ രാമവർമ്മമഹാരാജാ തിരുമനസ്സുകൊണ്ടു കല്പിച്ചുണ്ടാക്കീട്ടുള്ള അമൂല്യങ്ങളായ സംഗീതകൃതികളിൽ ൱റിൽ പരം കൃതികളെ ഞാൻ സ്വരപ്പെടുത്തി എഴുതിയ (൧-ാം ഭാഗം) ബാലാമൃതം എന്ന ഗ്രന്ഥത്തെ ജഗദീശകൃപൈകഭാജനമായിരുന്നു് നമ്മെ പുത്രനിർവിശേഷം പരിപാലിച്ചുപോരുന്ന നമ്മുടെ മഹാരാജാതിരുമനസ്സിലെ ഷഷ്ട്യബ്ദപൂർത്തി മഹാമഹത്തിന്റെ സ്മാരകമായി അച്ചടിപ്പിച്ചു കഴിഞ്ഞ കന്നിമാസം ൨൭-ാംനു- പ്രസിദ്ധംചെയ്തു. അങ്ങിനെ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്വാൻ എന്നെ ശക്തനാക്കിയതു ആ ദയാപയോനിധിയായ നമ്മുടെ മഹാരാജാ തിരുമനസ്സിലെ അപാരമായ കരുണയും മഹാരാജപാദഭക്തനും കലാപ്രോത്സാഹകനും ആയ മന്ത്രിസത്തമൻ ദിവാൻ ബഹദൂർ എം. കൃഷ്ണൻനായർ അവർകളുടെ സഹജങ്ങളായ സൽഗുണങ്ങളും ആണെന്നു കൃതജ്ഞതാപൂർവം പ്രസ്താവിച്ചുകൊള്ളുന്നു.

ആ ഗ്രന്ഥത്തെ അഭ്യസിതാക്കൾക്കുവേണ്ടി ചെറിയവിഭാഗങ്ങളായി പകുത്തു് അച്ചടിപ്പിച്ചുവരുന്നു. ഇതു് ആറാം വിഭാഗമാണു് ഇതിൽ സ്വാതിതിരുനാൾ തിരുമനസ്സുകൊണ്ടു് കല്പിച്ചുണ്ടാക്കീട്ടുള്ളതിൽ പത്തു കീർത്തനങ്ങളും രണ്ടു വർണ്ണങ്ങളും ഹിന്ദിഭാഷയിലുള്ള ൨ കൃതികളും ൧ തില്ലാനായും ൧ മംഗളകീർത്തനവും അടങ്ങിയിരിക്കുന്നു. ഇതിനു മുമ്പുള്ള ൧-ാംവിഭാഗത്തിൽ സപ്തസ്വരങ്ങൾ, വരിശകൾ, ജണ്ടവരിശകൾ, സപ്തതാളഅലങ്കാരങ്ങൾ ഇതുകളും ഗീതങ്ങൾക്കു തുല്യങ്ങളായ സ്വാതിതിരുനാൾ തിരുമനസ്സിലെ ആറു ചെറിയ കീർത്തനങ്ങളും ഉത്സവപ്രബന്ധത്തിൽ നിന്നെടുത്തിട്ടുള്ള രണ്ടു പാട്ടുകളും; രണ്ടാംവിഭാഗത്തിൽ ഗണപതിഗീതം ആദിയായ നാലു ഗീതങ്ങളും തിരുമനസ്സിലെ ൧൦ കീർത്തനങ്ങളും ഉത്സവപ്രബന്ധത്തിലെ ൨ പാട്ടുകളും; ൩-ാംവിഭാഗത്തിൽ ൩ സ്വരജതികളും ൧൦ കീർത്തനങ്ങളും ൨ വർണ്ണങ്ങളും ഉത്സവപ്രബന്ധത്തിൽ നിന്നുള്ള ൨ പാട്ടുകളും; ൪-ാംവിഭാഗത്തിൽ വേറെ ൩ സ്വരജതികളും ൯ കീർത്തനങ്ങളും ൨ വർണ്ണങ്ങളും ഉത്സവപ്രബന്ധത്തിൽ നിന്നെടുത്തിട്ടുള്ള ൨ പാട്ടുകളും ഹിന്ദിഭാഷയിലുള്ള ൨ കൃതികളും; ൫-ാംവിഭാഗത്തിൽ ൧൪ കീർത്തനങ്ങളും ൨ വർണ്ണങ്ങളും ഉത്സവപ്രബന്ധത്തിലെ ൨ പാട്ടുകളും ചേർത്തിട്ടുണ്ടു്. ശേഷം കൃതികളേയും വഴിയെ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്വാൻ ഭാവിച്ചിരിക്കുകയാകുന്നു.

ഈ ൬-ാം വിഭാഗം പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിലും എന്നെ സഹോദരബുദ്ധ്യാ സഹായിച്ചിട്ടുള്ള റിട്ടയർഡു് താസിൽദാർ എം. സി. നാരായണപിള്ള അവർകളോടു് നന്ദിപൂർവം ഞാൻ എന്റെ നന്ദി പറഞ്ഞുകൊള്ളുന്നു.

എസ്. രംഗനാഥയ്യർ.

# സംഗീതശാസ്ത്രതത്വങ്ങൾ.

---

"ഗീതം വാദ്യം തഥാ നൃത്യം ത്രയം സംഗീതമുച്യതേ"
"ഗീതവാദ്യോഭയം യത്ര സംഗീതമിതി കേചന."

ഗീതം, വാദ്യം, നൃത്യം ഈ മൂന്നും കൂടിച്ചേൎന്നതാണ് സംഗീതം. എന്നാൽ ഗീതം വാദ്യം എന്നീ രണ്ടുമാത്രം ചേരുന്നതാണ് സംഗീതമെന്നു ചില ശാസ്ത്രജ്ഞന്മാർ പറഞ്ഞിരിക്കുന്നു.

"നൃത്യം വാദ്യാനുഗം പ്രോക്തം വാദ്യം ഗീതാനുവൎത്തി ച
അതോ ഗീതം പ്രധാനത്വാദത്രാദാവഭിധീയതേ."

നൃത്യമാകട്ടെ വാദ്യത്തെ അനുഗമിക്കുന്നു. വാദ്യമോ ഗീതത്തെ അനുവൎത്തിക്കുന്നു. ഇങ്ങനെ ഗീതത്തിനുതന്നെ പ്രധാനത്വം. അതുകൊണ്ടു ഗീതത്തെപ്പററി ആദ്യമായി പറയാം.

"ധാതുമാതുസമായുക്തം ഗീതമിത്യുച്യതേ ബുധൈഃ
തത്ര നാദാത്മകോ ധാതുഃ മാതുരക്ഷരസഞ്ചയഃ"
"നാദാച്ഛ്രുതയൊ ജാതാഃ താഭ്യാം ഷഡ്ജാദയഃ സ്വരാഃ
തേഭ്യോ രാഗാഃ സമുൽപന്നാ ഗീതം തസ്മാച്ച ജായതേ"
അതോ നാദാത്മകം ഗീതം"
"ന നാദേന വിനാ ഗീതം"

ഗീതത്തിന്നു ആധാരമായുള്ളതു് (ധാതുവായതു) നാദമാകുന്നു അതിൽ അടങ്ങിയിരിക്കുന്നതു (മാതുഃ) അക്ഷരസമൂഹമാണ്. നാദത്തിൽ നിന്നു ശ്രുതികളും ശ്രുതികളിൽനിന്നു സ്വരങ്ങളും സ്വരങ്ങളിൽനിന്നു രാഗങ്ങളും ഗീതങ്ങളുമുണ്ടാകുന്നു. നാദമില്ലെങ്കിൽ ഗീതവുമില്ല.

ഇപ്രകാരം ഗീതം നാദത്തെ ആശ്രയിച്ചിരിക്കുന്നതിനാൽ ആ നാദത്തിന്റെ ഉൽപത്തിയെപ്പററി അല്പമായിട്ടെങ്കിലും പ്രതിപാദിക്കേണ്ടതു ആവശ്യമാകുന്നു.

വസ്തുക്കളുടെ ഇളക്കത്താൽ (സ്പന്ദത്താൽ, വിറയലിനാൽ) ആണ് ശബ്ദം അല്ലെങ്കിൽ നാദം ഉളവാകുന്നതു്. ആ ഇളക്കത്തെ വായു നമ്മുടെ ചെവികളിലേക്കു കൊണ്ടുവരുന്നതിനാൽ നാം അതിനെ ഒരു ശബ്ദമായി കേൾക്കുന്നു. ആ ഇളക്കം അല്ലെങ്കിൽ വിറയലിനു സംസ്കൃതത്തിൽ സ്പന്ദം എന്നു പറയും. ഒരു വീണയിലൊ തംബുരുവിലൊ തന്ത്രികളെ മീട്ടുമ്പോൾ ആ തന്ത്രികൾ ഇളകുന്നതു് അല്ലെങ്കിൽ വിറയ്ക്കുന്നതു് നമുക്കു കാണാമല്ലൊ.

ഒരു സെക്കണ്ടിനകത്തു് ഉണ്ടാകുന്ന സ്പന്ദങ്ങൾ എണ്ണത്തിൽ ഇത്രയിൽ കുറയാതേയും ഇത്രയിൽ കൂടാതേയും ഇരുന്നാൽ മാത്രമെ അവ നമ്മുടെ ശ്രവണത്തിനു ഗോചരമാവൂ എന്നു ശാസ്ത്രം പറയുന്നു. ഒരു സെക്കണ്ടിനകത്തു് ഉണ്ടാകുന്ന സ്പന്ദങ്ങൾ ൧൬.ൽ കുറയരുതു്, കുറഞ്ഞാൽ, അവ ശ്രവണഗോചരമാകയില്ല; അതുപോലെ

ഒരു സെക്കണ്ടിനകത്ത് സുമാർ പതിനായിരത്തിനു മേൽ ഉണ്ടാകുന്ന സ്പന്ദങ്ങളും നമ്മുടെ ചെവികൾ ഗ്രഹിക്കയില്ല.

വീണക്കു മാതൃകയായിത്തീൎന്നിട്ടുള്ള മനുഷ്യശരീരത്തിൽ നാദം പുറപ്പെടുവിക്കുന്നതിനു ചില അവയവവിശേഷങ്ങളുണ്ട്. നെഞ്ചറക്കകത്തു (ഉരഃപഞ്ജരത്തിനകത്തു) ശ്വാസകോശങ്ങൾ അല്ലെങ്കിൽ പുപ്ഫുസങ്ങൾ വലത്തും ഇടത്തും വശങ്ങളിൽ സ്ഥിതിചെയ്യുന്നു. അതുകൾ തോൽതുരുത്തികൾപോലെ ഇരിക്കയാണെന്നു പറയാം. പുപ്ഫുസങ്ങൾ ചുരുങ്ങുമ്പോൾ അതുകൾക്കകത്തുള്ള വായു പുറത്തുപോകും. വികസിക്കുമ്പോൾ ആകാശവായു അതുകൾക്കകത്തു ചെല്ലും. ഇങ്ങിനെ വായു പുറത്തുപോകാനും അകത്തുചെല്ലാനും പുപ്ഫുസങ്ങളിൽ നിന്ന് ജിഹ്വാമൂലംവരെ എത്തുന്നതായ ഒരു കുഴലുണ്ട്. ഇതിനു ശ്വാസക്കുഴൽ എന്നും ശ്വാസപഥം എന്നും പേരുകൾ പറഞ്ഞുവരുന്നു. ഈ ശ്വാസപ്പഥത്തിന്റെ മേലററം കീഴ്ഭാഗത്തെ അപേക്ഷിച്ച് അല്പം വിസ്താരം കൂടിയതാകുന്നു. ആ വിസ്താരംകൂടിയ മേലററത്തിന് ഇംഗ്ലീഷിൽ ലാറിങ്ക്സ് (Larynx) എന്നു പറയും. മലയാളത്തിൽ അതിന്ന് കുരൽവള (കുരൽ വലയം) അല്ലെങ്കിൽ നാദപ്പെട്ടി എന്നൊ സ്വരയന്ത്രം അല്ലെങ്കിൽ വാഗ്യന്ത്രം എന്നൊ കണ്ഠമെന്നൊ പേരുകൾ പറയാം. ശ്വാസക്കുഴൽ അന്നവാഹിയായ കുഴലിന്റെ മുൻഭാഗത്തു സ്ഥിതിചെയ്യുന്നു. സ്വരയന്ത്രത്തിന്റെ മദ്ധ്യേ തന്ത്രികൾപോലെ രണ്ടു കലാവിശേഷങ്ങളുണ്ട്. കലയെ 'ചവ്വ' എന്നു ഇവിടെ നാട്ടോടിഭാഷയിൽ പറയും. ആ കലകൾക്കു ധ്വനിതന്ത്രികൾ എന്നു പേരിടാം. ചെണ്ട മുതലായ തോൽ പൊതിഞ്ഞ വാദ്യങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ വട്ടത്തോലിനെ മൂൎച്ചയുള്ള ഒരു പേനാക്കത്തികൊണ്ടു മദ്ധ്യേ പിളൎന്നാൽ നടുക്കു നീളത്തിൽ ഒരു ദ്വാരവും അതിന്റെ ഇരുവശവും തോലുകളും കാണുമല്ലൊ. ആ തോലുകൾ പോലെയാണു 'സ്വരയന്ത്ര'ത്തിൽ 'ധ്വനിതന്ത്രി'കൾ സ്ഥിതിചെയ്യുന്നതു്. പിറവശത്തുനിന്നു അല്പം ചരിഞ്ഞു മുൻവശത്തു കാകലകം എന്ന തരുണാസ്ഥികളുടെ ഇടയ്ക്കു ഈ 'ധ്വനിതന്ത്രി'കൾ ബന്ധിതമായി ഇരിക്കുന്നു. സംസാരിക്കാതിരിക്കുമ്പോൾ ഈ ധ്വനിതന്ത്രികൾ അയഞ്ഞു ശിഥിലമായിരിക്കും. അപ്പോൾ ഇടയ്ക്കുള്ള ദ്വാരം കൂടിയിരിക്കും. എന്നാൽ ആ തന്ത്രികൾ ദൃഢമായും ഉറപ്പായും ഇരിക്കുമ്പോൾ ദ്വാരം അല്ലെങ്കിൽ വിള്ളൽ ചുരുങ്ങിയിരിക്കും. അപ്പോൾ പുപ്ഫുസങ്ങളിൽ നിന്നു പുറത്തേക്കു പോകുന്ന വായു ദ്വാരത്തിന്നടുക്കലുള്ള ധ്വനിതന്ത്രികളുടെ അരുവുകളെ ഇളക്കി വിടും. സ്പന്ദിതങ്ങളായ ആ തന്ത്രിഅരുവുകൾ ആ ദ്വാരത്തിൽ കൂടി പോകുന്ന വായുവിനെ മേല്പോട്ടും കീഴ്പ്പോട്ടും ഇളക്കുന്നതാകുന്നു. പിന്നെ മേല്പോട്ടേക്കു പോകുന്ന സ്പന്ദിതവായു വായുടെ മേൽഭാഗത്തുള്ള താലുപടലത്തിലും മററും തട്ടി മുഴങ്ങീട്ടു ഒടുവിൽ നാദമായി പരിണമിക്കുന്നു. മീട്ടുന്നതിനാൽ സ്പന്ദിതങ്ങളാകുന്ന വീണയുടെ തന്ത്രികൾ നാദത്തെ ജനി

പ്പിക്കുന്നതുപോലെ ശ്വാസകുഴലിന്റെ മേൽഭാഗമായ സ്വരയന്ത്രത്തിലുള്ള ധ്വനിതന്തികൾ പുപ്ഫുസങ്ങളിൽനിന്നു പുറത്തേക്കു പോകുന്ന വായുവിന്റെ ശക്തിയാൽ സ്പന്ദിതങ്ങളായി നാദത്തെ പുറപ്പെടുവിക്കുന്നു. വീണക്കു അതിന്റെ വയർ എങ്ങിനേയൊ അതുപോലെയാണു 'സ്വരയന്ത്ര'ത്തിനു താലുപടലവും നാസികാദ്വാരത്തിന്റെ മേൽഭാഗവും മറവും.

'ധ്വനിതന്തി'കൾ അത്യധികം കോമളങ്ങളായ അവയവവിഭാഗങ്ങൾ ആകകൊണ്ടു അവയെ പെരുമാറുന്നതിൽ നല്ല സൂക്ഷ്മവും ജാഗ്രതയും. വേണ്ടതാണ്. നല്ലകണ്ഠം (നല്ലശാരീരം) എന്നതു് അധികവും ഈ ധ്വനിതന്തികളെ ആശ്രയിച്ചാണിരിക്കുന്നതു. "വിദ്യാദാനേന തപസാ ഭക്ത്യാ വാ പാർവ്വതീപതേഃ പ്രഭൂതഭാഗ്യവിഭവൈഃ സുശാരീരമവാപ്യതേ" എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു നല്ലശാരീരം ലഭിക്കുന്നതിന് വിദ്യാദാനം, തപസ്സ്, ദൈവഭക്തി, ഭാഗ്യം എന്നിതുകൾ ആവശ്യമാണെന്നു വരുന്നുവല്ലൊ. ഈ നാലിൽ തപസ്സ് എന്നുപറഞ്ഞിരിക്കുന്നതു്, ബ്രഹ്മചര്യവ്രതാനുഷ്ഠാനമാകുന്നു. ബ്രഹ്മചാരിയായി സന്മാർഗ്ഗനിഷ്ഠയോടുകൂടി ഇരിക്കുന്ന ഒരുത്തനു മാത്രമെ നല്ല ശരീരവും സ്വസ്ഥമായ മനസ്സും ഉണ്ടായിരിക്കയുള്ളൂ. അങ്ങിനെയുള്ളവന്നേ നല്ല ശാരീരമുണ്ടായിരിക്കൂ.

### ശ്രുതികളും സ്വരങ്ങളും.

"പ്രഥമശ്രവണാൽ ശബ്ദഃ ശ്രൂയതേ ഹ്രസ്വമാത്രകഃ
സാ ശ്രുതിഃ സംപരിജ്ഞേയാ സ്വരാവയവലക്ഷണം"

ഒരു ഹ്രസ്വാകാരത്തെ ഉച്ചരിക്കുന്നതിനുള്ള കാലത്തോടുസമമായ കാലം വേണ്ടതും ഒരു സ്വരത്തിനു കാരണമായി അതിന്റെ അവയവമായിരിക്കുന്നതും ആയ ധ്വനിവിശേഷമാകുന്നു ശ്രുതി എന്നു പറയുന്നതു. ശ്രൂയന്തേ + ഇതി + ശ്രുതയഃ, ശ്രവിക്കപ്പെടുന്നവ ശ്രുതികൾ.

സംഗീതരത്നാകരത്തിൽ.

"തസ്യ ദ്വാവിംശതിർഭേദാഃ ശ്രവണാൽ ശ്രുതയോ മതാഃ
ഹൃദ്യൂർദ്ധ്വനാഡിസംലഗ്നനാഡ്യോ ദ്വാവിംശതിർമതാഃ
തിരശ്ച്യസ്താസു താവത്യഃ ശ്രുതയോ മാരുതാഹതേ
ഉച്ചോച്ചതരതായുക്താഃ പ്രഭവന്ത്യുത്തരോത്തരം".

എന്നു പറഞ്ഞിരിക്കുന്നു. നാദങ്ങൾക്ക് 22 ഭേദങ്ങൾ ഉണ്ടെന്നും ആ ഭേദങ്ങളെ ശ്രുതി എന്നു പറയുന്നുവെന്നും സുഷുമ്നാനാഡിയിൽ വിലങ്ങേ 22 നാഡികൾകിടപ്പുള്ളതിൽകൂടി തട്ടിവരുന്നവായുവാകുന്നു 22 ശ്രുതികൾ എന്നുംഇവ ക്രമേണ ഉച്ചത്വത്തിൽ കൂടികൂടി പോരുന്നതാണെന്നും ആണ് മേൽ ഉദ്ധരിച്ചിട്ടുള്ള ശ്ലോകങ്ങളുടെ താൽപര്യം. ഈ സ്ഥിതിക്കു ശ്രുതികളെ ഒരു കോവണിയുടെ ഓരോ പടികളെപ്പോലെ വിചാരിക്കാവുന്നതാകുന്നു.

ശ്രുതി എന്ന പദത്തെ ഒന്നിലധികം അർത്ഥത്തിൽ ഇപ്പോൾ പ്രയോഗിച്ചുവരുന്നു. അതിന്റെ മുഖ്യമായ അർത്ഥം ഒരു സ്വരാ

ഷ്ടകർ അല്ലെങ്കിൽ സ്ഥായിക്കകത്തുള്ള വിവിധങ്ങളായ ധ്വനിവിശേഷങ്ങൾ എന്നാകുന്നു: അങ്ങിനെയുള്ള ധ്വനിവിശേഷങ്ങൾ അല്ലെങ്കിൽ ശ്രുതികൾ ഒരു സ്ഥായിയിൽ ൨൨ എണ്ണമുണ്ടെന്ന് പുരാതന സംഗീത ഗ്രന്ഥങ്ങളിൽ പറഞ്ഞുകാണുന്നു. പിന്നെ ശ്രുതി എന്ന പദത്തെ സ്വരങ്ങൾ തമ്മിലുള്ള അന്തരത്തെ കാണിപ്പാനായും പ്രയോഗിച്ചുകാണുന്നുണ്ട്. എന്നാൽ തെക്കെ ഇന്ത്യയിൽ ഈ പദത്തെ മറെറാരു അർത്ഥത്തിലാണ് പ്രയോഗിച്ചു വരുന്നത്. പാട്ടുകളെ ഏതു നാദോച്ചതാഭേദത്തെ ആധാരമാക്കി പാടുന്നുവോ അതിനെയാണ് ശ്രുതി എന്നു ഇവിടങ്ങളിൽ പറഞ്ഞുപോരുന്നത്. പ്രകൃതിസ്വരങ്ങളായ ഷഡ്ജപഞ്ചമങ്ങളെ ആധാരമാക്കിയാണ് സാധാരണമായി ഇപ്പോൾ പാടുകയും വാദ്യങ്ങൾ വായിക്കയും ചെയ്തുവരുന്നത്. എന്നാൽ ഏതു സ്വരത്തേയും ആധാരമാക്കുന്നതിന്നു വിരോധമില്ലാത്തതാകുന്നു.

> “ശ്രുത്യനന്തരഭാവീ യഃ സ്നിഗ്ദ്ധോനുരണനാത്മകഃ
> സ്വതോരഞ്ജയതി ശ്രോതൃ ചിത്തം സ സ്വര ഉച്യതേ”

ശ്രുതിയുടെ പിറകെ തുടൎന്നുവരുന്നതും അനുരണനാത്മകവുമായ യാതൊരു നാദമാണൊ ശ്രോതാവിന്റെ മനസ്സിനെ രഞ്ജിപ്പിക്കുന്നു അതത്രെ സ്വരം എന്ന് സംഗീതരത്നാകരകൎത്താവായ ശാൎങ്ഗദേവരും “സ്വയം ഹി രാജതേ യസ്മാൽ തസ്മാൽ സ്വര ഇതി സ്മൃതഃ” എന്നു മതംഗാചാൎയ്യരും സ്വരശബ്ദത്തിന്റെ വ്യുൽപത്തി പറഞ്ഞിരിക്കുന്നു.

> “ശ്രുതിഭ്യഃ സ്യുഃ സ്വരാഃ ഷഡ്ജൎഷഭഗാന്ധാരമദ്ധ്യമാഃ
> പഞ്ചമോധൈവതശ്ചാഥനിഷാദ ഇതി സപ്തതേ
> തേഷാംസംജ്ഞാഃ സരിഗമപധനീത്യാപരാമതാഃ”

ശ്രുതികളിൽ നിന്നാണ് സ്വരങ്ങളുടെ ഉത്ഭവം, ശ്രുതിക്കും സ്വരത്തിനും തമ്മിലുള്ള സംബന്ധത്തെപ്പററി വിദ്വാന്മാരുടെ ഇടയിൽ വിപ്രതിപത്തി കാണുന്നു. ശ്രുതിസ്വരങ്ങൾക്കു ജാതിവ്യക്തിഭേദമേ ഉള്ളുവെന്നും അതിനാൽ രണ്ടും ഒന്നു തന്നെ എന്നും ചിലരും; കണ്ണാടികളിൽ മനുഷ്യരുടെ മുഖം വിവൎത്തിച്ചു കാണുന്നതുപോലെ ശ്രുതികളിൽ സ്വരങ്ങൾ വിവൎത്തിതമായി പ്രകാശിക്കുന്നു എന്നു മററു ചിലരും; അങ്ങിനെയല്ലാ ഒരു മൺകുടത്തിന്ന് മൃത്പിണ്ഡദണ്ഡം കാരണമായിരിക്കുന്നതുപോലെ സ്വരങ്ങൾക്കു ശ്രുതികൾ കാരണമായിരിക്കുന്നുവെന്ന് മൂന്നാമതൊരു കൂട്ടരും; പാൽ പരിണാമത്തിൽ തൈരായി തീരുന്നതുപോലെ ശ്രുതികൾ സ്വരങ്ങളായി പരിണമിക്കുന്നതാണെന്ന് നാലാമതൊരു കൂട്ടക്കാരും അഭിപ്രായപ്പെട്ടിരിക്കുന്നു. മധുകണലേശം ഓരോന്നും സ്വഭാവത്താൽ മധുരമുള്ളതായിരുന്നാലും അവയിൽ ഏതാനും കണലേശങ്ങൾ ഒന്നുചേൎന്ന് ഒരു ബിന്ദു ആയാൽ മാത്രമേ അനുഭവിച്ചു മധുരരസം അറിയാവൂ. മധുകണലേശത്തിനും മധുബിന്ദുവിനും തമ്മിലുള്ള സംബന്ധംപോലെയാണ് ശ്രുതിയ്ക്കും സ്വരത്തിനും ഉള്ള സംബന്ധം എന്ന് ഒരു സംഗീതവിദ്വാൻ പറഞ്ഞിരിക്കുന്നു. സ്വ

രങ്ങൾ ഷഡ്ജം, ഋഷഭം, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, ധൈവതം, നിഷാദം ഇങ്ങനെ ഏഴാകുന്നു. ഈ ഏഴിന്നു സ, രി, ഗ, മ, പ, ധ, നി എന്നു യഥാക്രമം സംജ്ഞകളുണ്ട്; ഇവയിൽ ഷഡ്ജവും, മദ്ധ്യമവും, പഞ്ചമവും, ചതുഃശ്രുതികങ്ങളും, ഋഷഭം, ധൈവതം, ഇവ ത്രിശ്രുതികങ്ങളും; ഗാന്ധാര നിഷാദങ്ങൾ ദ്വിശ്രുതികങ്ങളും ആകുന്നുവെന്ന് സംഗീതഗ്രന്ഥങ്ങളിൽ പറഞ്ഞുകാണുന്നു. ചതുഃശ്രുതികങ്ങളായ സ, മ, പ, ഇവയെ ഇംഗ്ലീഷിൽ മേജർ ടോൺസ് (Major tones) എന്നും, ത്രിശ്രുതികങ്ങളായ രി, ധ, ഇവയെ മൈനർടോൺസ് (Minor tones) എന്നും ദ്വിശ്രുതികങ്ങളായ ഗ, നി, ഇവയെ സെമി ടോൺസ് (Semi tones) എന്നും പറഞ്ഞുവരുന്നു.

ഷഡ്ജം മുതൽ നിഷാദം കഴിഞ്ഞുള്ള ഷഡ്ജംവരെയുള്ള സ്വരാക്ഷരങ്ങളെ കണക്കു കൂട്ടുകയാണെങ്കിൽ എട്ടെണ്ണം വരുന്നു. ഇങ്ങിനെ 8 സ്വരാക്ഷരങ്ങൾ കൂടിയതിനെ ഇംഗ്ലീഷിൽ അക്ടേവ് (Octave) എന്നു പറയുന്നു. മലയാളത്തിൽ അതിനെ 'സ്വരാഷ്ടകം' എന്നു പറയാം. ഈ എട്ടുസ്വരാക്ഷരങ്ങളുടെ ഇടകൾ ഏഴാകുന്നുവല്ലൊ. അതുകളെയും സപ്തസ്വരങ്ങൾ എന്നു പറഞ്ഞുവരുന്നു.

സ്വരാഷ്ടകത്തെ (1) സ, രി, ഗ, മ (2) പ, ധ, നി, സ, എന്നു രണ്ടായി വേർതിരിക്കാം. ഇവയിൽ ഒന്നാമത്തേ 4 സ്വരങ്ങളെ മന്ദ്രചതുഷ്കം അല്ലെങ്കിൽ കീഴ്ചതുഷ്കം എന്നും രണ്ടാമത്തേ പ, ധ, നി, സ ഇവയെ താരചതുഷ്കം അല്ലെങ്കിൽ മേൽചതുഷ്കം എന്നും പറയാം. ഈ രണ്ടു ചതുഷ്കങ്ങളിലെയും ആദ്യ സ്വരങ്ങളായ ഷഡ്ജവും (സ) പഞ്ചമവും (പ) പ്രകൃതിസ്വരങ്ങളാകുന്നു. പ്രകൃതിസ്വരങ്ങളെ ശുദ്ധസ്വരങ്ങളെന്നും പറയും. ഇടയ്ക്കുള്ള രി ഗ ധ നി ഈ നാലു സ്വരങ്ങൾക്കും അവയുടെ ശുദ്ധസ്വരങ്ങൾക്കു പുറമെ ഓരോന്നിന്നും രണ്ടുതരം സ്വരഭേദങ്ങളുണ്ട്. മദ്ധ്യമസ്വരത്തിന്നു ശുദ്ധമദ്ധ്യമത്തിന്നു പുറമെ പ്രതിമദ്ധ്യമം എന്ന ഒരു ഭേദമേയുള്ളു. സ്വരഭേദങ്ങളെ വികൃതസ്വരങ്ങൾ എന്ന് പറഞ്ഞുവരുന്നു. ഇങ്ങിനെ പ്രകൃതി വികൃതസ്വരങ്ങളുടെ എണ്ണം ൧൨ ആകുന്നു. അവ ഷഡ്ജം ശുദ്ധഋഷഭം, ചതുശ്രുതിഋഷഭം, ഷട്ശ്രുതിഋഷഭം, ശുദ്ധ ഗാന്ധാരം, സാധാരണ ഗാന്ധാരം, അന്തരഗാന്ധാരം, ശുദ്ധമദ്ധ്യമം, പ്രതിമദ്ധ്യമം, ശുദ്ധധൈവതം, ചതുഃശ്രുതിധൈവതം, ഷട്ശ്രുതിധൈവതം, ശുദ്ധനിഷാദം, കൈശികനിഷാദം, കാകലിനിഷാദം ഈ ൧൬-ം തന്നെ. ഇങ്ങിനെ ൧൬ സ്വരങ്ങൾ ഉണ്ടെങ്കിലും ഇവയിൽ ചിലതു ധ്വനിസാമ്യംകൊണ്ടു ഒക്കുന്നതിനാൽ ഇവ ൧൨. സ്വരങ്ങളായി ചുരുങ്ങുന്നു. ചതുഃശ്രുതി ഋഷഭവും ശുദ്ധഗാന്ധാരവും ഒരുപോലെ ധ്വനിക്കുന്നു. ഷട്ശ്രുതി ഋഷഭത്തിന്നും സാധാരണ ഗാന്ധാരത്തിന്നും ധ്വനിസാമ്യം കാണുന്നുണ്ട്. അതുപോലെ ചതുഃശ്രുതിധൈവതവും ശുദ്ധനിഷാദവും സമാന ധ്വനിയോടുകൂടിയവയാകുന്നു. അപ്രകാരം തന്നെ ഷട്ശ്രുതിധൈവതത്തിന്റേയും കൈശികനിഷാദത്തിന്റേയും ധ്വനികൾ തുല്യങ്ങളായിരിക്കുന്നു. പ്രകൃതി വികൃതി സ്വരങ്ങളുടെ ഒരു പട്ടിക ചേർത്തിരിക്കുന്നതു നോക്കുക.

## പ്രകൃതിവികൃതിസ്വരങ്ങൾ.

| സപ്തസ്വരങ്ങൾ | ശുദ്ധ (പ്രകൃതി) സ്വരങ്ങൾ | | വികൃതസ്വരങ്ങൾ | | ആകെ |
|---|---|---|---|---|---|
| | പ്രത്യേകമായി നിൽക്കുന്നവ | മറെറാന്നിനോടു തുല്യമായവ | പ്രത്യേകമായി നിൽക്കുന്നവ | മറെറാന്നിനോടു തുല്യമായവ | |
| 1. ഷഡ്ജം സ | ശുദ്ധ | | | | 1 |
| 2. ഋഷഭം രി | ശുദ്ധ | | ചതുഃശ്രുതി | ഷട്ശ്രുതി | 3 |
| 3. ഗാന്ധാരം ഗ | | ശുദ്ധ | സാധാരണ<br>അന്തര | | 3 |
| 4. മദ്ധ്യമം മ | ശുദ്ധ | | പ്രതി | | 2 |
| 5. പഞ്ചമം പ | ശുദ്ധ | | | | 1 |
| 6. ധൈവതം ധ | ശുദ്ധ | | ചതുഃശ്രുതി | ഷട്ശ്രുതി | 3 |
| 7. നിഷാദം നി | | ശുദ്ധം | കൈശിക<br>കാകലി | | 3 |
| ആകെസ്വരങ്ങൾ | 5 | 2 | 7 | 2 | 16 |
| പ്രത്യേകമായി നിൽക്കുന്നസ്വരങ്ങളാക | 5 | ,, | 7 | | 12 |

ഷട്ശ്രുതി രി=സാധാരണ ഗ
ശുദ്ധ ഗ=ചതുഃശ്രുതി രി
ഷട്ശ്രുതി ധ=കൈശിക നി
ശുദ്ധ നി=ചതുഃശ്രുതി ധ

ചിലരുടെ പക്ഷത്തിൽ ഈ എട്ടു സ്വരങ്ങൾ മാത്രം വികൃതങ്ങൾ. ശേഷംവ-ം ശുദ്ധങ്ങൾ,(രി,ധ ഇവയുടെ എത്രയും താണ സ്വരങ്ങൾ ശുദ്ധങ്ങൾ. എന്നാൽ ഗ, നി ഇവയുടെ ഏററവും ഉയൎന്നസ്വരങ്ങളായ അന്തര-ഗ-യും കാകലി നി-യുമാണ് ശുദ്ധങ്ങൾ. മദ്ധ്യമം രണ്ടുതരം. രണ്ടും ശുദ്ധങ്ങൾ) ഇവരുടെ അഭിപ്രായത്തിൽ ഒരു സ്വരത്തിനു രണ്ടു പേരുകൾ ഉള്ളവ മാത്രം വികൃതങ്ങൾ.

ഈ പട്ടികപ്രകാരം ശുദ്ധസ്വരങ്ങൾ ൭-ം, വികൃതസ്വരങ്ങൾ ൯-ം ആകുന്നു.

## സ്ഥായികൾ,

" തേ മന്ദ്രമധ്യതാരാഖ്യസ്ഥാനഭേദാൽ ത്രിധാ മതാഃ "

ഷഡ്ജാദിസ്വരങ്ങൾ മന്ദ്രം, മധ്യം, താരം ഈ മൂന്നു സ്ഥാനഭേദങ്ങളെക്കൊണ്ട് മൂന്നു പ്രകാരത്തിലുണ്ട്. ഈ മൂന്നു പ്രകാരങ്ങൾ വാസ്തവഭേദങ്ങളെ കാണിക്കുന്നില്ല. സ്ഥാനകല്പിതങ്ങളായ ഭേദങ്ങളെ കാണിക്കുന്നതേയുള്ളൂ. ദേവദത്തൻ എന്നവൻ മൂന്നു നിലയുള്ള ഒരു മാളികയിൽ ഏതു നിലയിൽ നിന്നാലും ദേവദത്തൻ തന്നെ. അതുപോലെ സ്വരങ്ങൾ ഏതു സ്ഥാനത്തു നിന്നാലും അതുകൾക്കു ഭേദം ഇല്ലാത്തതാകുന്നു. സ്ഥാനത്തെ 'സ്ഥായി' എന്നാണ് ഇപ്പോൾ വ്യവഹരിച്ചുവരുന്നത്. 'സ്ഥായി' എന്ന പദത്തിനു സ്വരങ്ങൾ നിൽക്കുന്ന സ്ഥലം എന്നു അർത്ഥം കല്പിക്കാം. മന്ദ്രസ്ഥായിക്കു തഗ്ഗുസ്ഥായി എന്നും മധ്യസ്ഥായിക്കു സമസ്ഥായി എന്നും താരസ്ഥായിക്കു ഹെച്ചുസ്ഥായി എന്നും സാധാരണ പറഞ്ഞുവരുന്നു. ഈ ഗ്രന്ഥത്തിൽ മന്ദ്രസ്ഥായിയെ കാണിക്കാൻ സ്വരത്തിന്റെ താഴെയും താരസ്ഥായിയെ കാണിക്കാൻ സ്വരത്തിന്റെ മേൽവശത്തും . ഈ ബിന്ദു അടയാളം ഇട്ടിട്ടുണ്ട്.

സാധാരണമായി മനുഷ്യശരീരത്തിലുള്ള കണ്ഠമെന്നു പറയുന്ന 'നാദപ്പെട്ടി'ക്കുള്ള ശാരീരം ഉത്തമമായിരുന്നാൽ മൂന്നു സ്ഥായിയിലും മധ്യമമായിരുന്നാൽ രണ്ടു സ്ഥായിയിലും അധമമായിരുന്നാൽ ഒന്നര സ്ഥായിയിലും, അധമാധമമായിരുന്നാൽ ഒരു സ്ഥായിയിലും പാടാം. ഈ മൂന്നു സ്ഥായികളിൽ രണ്ടു സ്ഥായികളിൽ മാത്രമേ സാധാരണമായി കീർത്തനങ്ങൾമുതലായവ പാടാറുള്ളൂ. അവ മന്ദ്രസ്ഥായിയുടെ മേൽപകുതിയും, മധ്യസ്ഥായിമുഴുവനും താരസ്ഥായിയുടെകീഴ്പകുതിയുമാകുന്നു. അതാവിതു് മന്ദ്രപഞ്ചമംമുതൽ താരപഞ്ചമംവരെ ആകുന്നു.

## ദശവിധ ഗമകങ്ങൾ,

ഗമകങ്ങളെന്നാൽ സ്വരങ്ങളുടെ പലവിധമായുള്ള ഗതി (നട) ആകുന്നു. അവ പത്തുവിധമുണ്ട്. അവയുടെ പേരും ഗതി (നടയും) യും താഴെ കാണിക്കുന്നു.

| നമ്പ്ര | ഗമകത്തിന്റെ പേര്. | ഗതി. (നട) |
|---|---|---|
| 1 | ആരോഹണം | സരിഗമപധനിസ |
| 2 | അവരോഹണം | സനിധപമഗരിസ |
| 3 | ഢാൽ | സപ, സമ, സഗ |
| 4 | സ്ഫുരിതം | സസ, രിരി, ഗഗ, മമ |
| 5 | കമ്പിതം | പാ പപപപ |
| 6 | ആഹതം | സരി, രിഗ, ഗമ, മപ |
| 7 | പ്രത്യാഹതം | സനി, നിധ, ധപ, പമ |
| 8 | ത്രിപുച്ഛ | സസസ, രിരിരി, ഗഗഗ |
| 9 | ആന്ദോളം | സരിസപാപ, രിഗരിമാമ |
| 10 | മൂർച്ഛന | സരിഗമപധനി, രിഗമപധനി, |

സ്വരങ്ങളുടെ വിവരണം അവസാനിപ്പിക്കുന്നതോടു കൂടി ചില വിശേഷസംഗതികളെപ്പററി പറയാം.

സ്പന്ദംമൂലം നാദം ഉണ്ടാകുന്നു. യാതൊരു കണക്കും അനുസരിക്കാതെ ഉള്ള സ്പന്ദങ്ങൾ കൊണ്ടുണ്ടാകുന്ന നാദങ്ങൾ ചെവിക്കു് സുഖം ഉണ്ടാക്കുന്നതല്ല. ഒരു സെക്കണ്ടിന്നകത്തു ഒരു കണക്കനുസരിച്ചുണ്ടാകുന്ന സ്പന്ദങ്ങളിൽ നിന്നു ജനിക്കുന്ന നാദങ്ങൾ മാത്രമേ രഞ്ജകങ്ങളായിരിക്കു. അങ്ങനെ സ്വഭാവേന രഞ്ജകങ്ങളായ നാദവിശേഷങ്ങളാണ് സ്വരങ്ങൾ. കീഴ്സ-യ്ക്കു ൨൪൦ സ്പന്ദങ്ങൾ ഉണ്ടെങ്കിൽ മേൽ സ-യ്ക്കു ൪൮൦ സ്പന്ദങ്ങൾ (ഇരട്ടി) ഉണ്ടായിരിക്കും. സ-യ്ക്കു ൨൪൦ സ്പന്ദങ്ങൾ ആണെങ്കിൽ അതിന്റെ പഞ്ചമത്തിന് ൩൬൦ സ്പന്ദങ്ങൾ ഉണ്ടായിരിക്കും (ഒന്നര മടങ്ങു കൂടുതലായിരിക്കും).

സപ്തസ്വരങ്ങളുടെ നടുക്കുള്ള സ്വരത്തിന്നു് മദ്ധ്യമം എന്നും അഞ്ചാംസ്വരത്തിന്നു് പഞ്ചമം എന്നും ഉള്ള പേരുകൾ സാർത്ഥങ്ങൾ തന്നെ. മററു അഞ്ചു സ്വരങ്ങളുടെ പേരുകളുടെ അർത്ഥം വാദവിഷയമായിരിക്കുന്നു.

---

## രാഗങ്ങൾ.

"യോയം ധ്വനിവിശേഷസ്തു സ്വരവർണ്ണവിഭൂഷിതഃ
രഞ്ജകോ ജനചിത്താനാം സ രാഗഃ കഥിതോ ബുധൈഃ"
"രഞ്ജകഃ സ്വരസന്ദർഭോ രാഗ ഇത്യഭിധീയതേ"
"രഞ്ജയന്തി മനാംസീതി രാഗാഃ"

സ്വരങ്ങളെ കൂട്ടിച്ചേർത്താലുണ്ടാകുന്ന യാതൊരു ധ്വനിവിശേഷമാണോ കേൾക്കുന്നവരുടെ ചിത്തത്തെ രഞ്ജിപ്പിക്കുന്നതു് അതാണ് രാഗം എന്നു ഈ പ്രമാണങ്ങളാൽ വ്യക്തമാകുന്നു. മനസ്സിനെ രഞ്ജിപ്പിക്കുന്നതു രാഗം എന്നത്രെ പദത്തിന്റെ അർത്ഥം. മനസ്സിൽ രക്തി അല്ലെങ്കിൽ സന്തോഷം മുതലായ വികാരങ്ങളെ ജനിപ്പിക്കത്തക്കതായിരിക്കണം രാഗം എന്നു ഒരു അഭിജ്ഞൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

രാഗങ്ങളെ ആദ്യമായി മേളകർത്താ രാഗങ്ങൾ അല്ലെങ്കിൽ ജനകരാഗങ്ങൾ എന്നും (അതുകളിൽ നിന്നുണ്ടായിട്ടുള്ളവയായ) ജന്യരാഗങ്ങൾ എന്നും രണ്ടായി പകുത്തിരിക്കുന്നു. ജനകരാഗങ്ങൾ സമ്പൂർണ്ണങ്ങളാകുന്നു. ജന്യരാഗങ്ങളെ സമ്പൂർണ്ണം, ഷാഡവം, ഔഡവം ഇങ്ങിനെ മൂന്നായി പിരിച്ചിരിക്കുന്നു.

ഒന്നാമതായി ജനകരാഗങ്ങൾ എന്ന മേളകർത്താരാഗങ്ങളെപ്പററി ചിന്തിക്കാം, മേളകർത്താ രാഗത്തെ മേളരാഗം എന്നും പറഞ്ഞുവരുന്നുണ്ടു്.

മേളകർത്താ എന്നാൽ മേളത്തെ (ഒരു സ്വരഗ്രാമത്തെ) അല്ലെങ്കിൽ ഒരു കൂട്ടത്തെ ഉണ്ടാക്കുന്നതു എന്നാണർത്ഥം. ഇംഗ്ലീഷിൽ

ഗ്രൂപ്പ് മേക്കർ' (Group maker) എന്നു പറയാം. സമാനധൎമ്മങ്ങളോടു കൂടിയ രാഗങ്ങളെ ഒരു കൂട്ടമായി ചേൎത്തു അതിനു മേളകൎത്താ എന്നു പേരു കൊടുത്തിരിക്കയാകുന്നു. മേളരാഗങ്ങളുടെ പണ്ടത്തെ നാമധേയം ഗ്രാമരാഗം എന്നായിരുന്നു.

മേളരാഗങ്ങൾ 72 എണ്ണമുണ്ടു്. അവ ഉണ്ടായിട്ടുള്ള പ്രകാരത്തെ ചുവടെ വിവരിക്കാം.

പ്രകൃതിവികൃതികൾ ഉൾപ്പെടെ സ്വരങ്ങൾ 16 എണ്ണം ഉണ്ടെന്നും, എന്നാൽ വാസ്തവമായുള്ള സ്വരധ്വനികൾ 12 എണ്ണമേ ഉള്ളു വെന്നും, സ്വരങ്ങളെപ്പററി പറഞ്ഞിട്ടുള്ള ഭാഗത്തു വിവരിച്ചിട്ടുണ്ടല്ലൊ. ഈ 16 സ്വരങ്ങൾ യഥാക്രമം (ക്രമംതെററാതെ) ചേൎന്നുണ്ടായവയാണ് മേളരാഗങ്ങൾ. 72 എന്നു കണക്കാക്കിയിരിക്കുന്നതിന്റെ വഴി പറയാം.

ഭേദങ്ങൾ വരാതെ എപ്പോഴും പ്രകൃതിയിലിരിക്കുന്ന സ പ ഇവ പ്രത്യേകം ഇരിക്കട്ടെ. അതുപോലെ തന്നെ മദ്ധ്യമസ്വരത്തിന്റെ ഭേദങ്ങളായ ശുദ്ധമദ്ധ്യമം, അതിന്റെ എതിരായ പ്രതിമദ്ധ്യമം ഇവയും പ്രത്യേകം ഇരിക്കട്ടെ. ശേഷം ൧൨ എണ്ണം ഉണ്ടു്. അവ (1) ശുദ്ധ-രി. (2) ചതുശ്ശ്രുതി-രി. (3) ഷട്ശ്രുതി-രി. (4) ശുദ്ധ-ഗ. (5) സാധാരണ-ഗ. (6) അന്തര-ഗ. (7) ശുദ്ധ-ധ. (8) ചതുശ്ശ്രുതി-ധ. (9) ഷട്ശ്രുതി-ധ. (10) ശുദ്ധ-നി. (11) കൈശിക-നി. (12) കാകലി-നി. ഇവയാകുന്നു.

ഇതുകളെ സംയോജിപ്പിച്ചുനോക്കാം. കീഴ് ചതുഷ്കത്തിൽ ചേൎന്ന "രി,ഗ" കളെ അതാവിതു 1 മുതൽ 6 വരെ ഉള്ളവയെ ആദ്യം എടുക്കാം. ശുദ്ധ-രിയെ, ശുദ്ധ-ഗ, സാ-ഗ, അന്തര-ഗ ഇവയോടു് ശു-രി-ശു-ഗ; ശു-രി സാ-ഗ; ശു രി അന്തര-ഗ; എന്നിങ്ങിനെ മൂന്നു വിധം ചേൎക്കാവുന്നതാകുന്നു. ച-രി യെ മൂന്നുതരം ഗാന്ധാരത്തോടും ചേൎക്കാൻ പാടില്ല. ച-രി യും, ശു-ഗ യും ധ്വനിസാമ്യംകൊണ്ടു് ഒന്നാകുന്നു. അതുകൊണ്ടു് ച-രി യെ, സാ-ഗാ യോടും അന്തര-ഗാ യോടും മാത്രമേ ചേൎക്കാവു. അങ്ങിനെ ച-രിക്കു ഗാന്ധാരത്തോടു 2 വിധം സംയോജനം ചേരും. ഷ-രി ക്കും, സാ-ഗായ്ക്കും ധ്വനി സാമ്യം ഉള്ളതിനാൽ ഷ-രി അന്തര-ഗായോടു മാത്രമേ മേളിക്കു. ഇപ്രകാരം രി, ഗ കളെ ആറുവിധം മേളിപ്പിക്കാമെന്നു കാണുന്നു. ആ ആറുവിധവും താഴെ കാണിച്ചിരിക്കുന്നു.

1. ശുദ്ധ-രി യും ശുദ്ധ-ഗ യും
2. ശുദ്ധ-രി യും സാധാരണ-ഗ യും
A 3. ശുദ്ധ-രി യും അന്തര-ഗ യും
4. ചതുശ്ശ്രുതി-രി യും സാധാരണ-ഗയും
5. ചതുശ്ശ്രുതി-രി യും അന്തര-ഗ യും
6. ഷട്ശ്രുതി-രി യും അന്തര-ഗ യും

ഇതുപോലെ മേൽ ചതുഷ്ടത്തിൽ ചേൎന്ന ധ-നി കളേയും സം യോജിപ്പിച്ചാൽ

B
1. ശുദ്ധ-ധ യും ശുദ്ധ-നി യും
2. ശുദ്ധ-ധ യും കൈശികി-നി യും
3. ശുദ്ധ-ധ യും കാകലി-നി യും
4. ചതുശ്രുതി-ധ യും കൈശികി-നി യും
5. ചതുശ്രുതി-ധ യും കാകലി-നി യും
6. ഷട് ശ്രുതി-ധ യും കാകലി-നി യും

ചേൎന്ന ആറുവിധം മേളനം ഉണ്ടാകുന്നു.

ഇനി A B കളെ ഒന്നിച്ചു മേളിപ്പിച്ചാൽ

| | | | | |
|---|---|---|---|---|
| i | A 1-ം B 1-ം | ചേൎന്ന | ശു-രി, ശു-ഗ, ശു-ധ, ശു-നി | |
| ii | A 1-ം B 2-ം | ടി | ശു-രി, ശു-ഗ, ശു-ധ, കൈ-നി | |
| iii | A 1-ം B 3-ം | ടി | ശു-രി, ശു-ഗ, ശു-ധ, കാ-നി | |
| iv | A 1-ം B 4-ം | ടി | ശു-രി, ശു-ഗ, ച-ധ, കൈ-നി | |
| v | A 1-ം B 5-ം | ടി | ശു-രി, ശു-ഗ, ച-ധ, കാ-നി | |
| vi | A 1-ം B 6-ം | ടി | ശു-രി, ശു-ഗ, ഷ-ധ, കാ-നി | |

ഇങ്ങിനെ ഒന്നാമതായി ആറു ഗണങ്ങളും; പിന്നെ

| | | | |
|---|---|---|---|
| i | A 2-ം B 1-ം | ചേൎന്ന | ശു-രി, സാ-ഗ, ശു-ധ, ശു-നി |
| ii | A 2-ം B 2-ം | ടി | ശു-രി, സാ-ഗ, ശു-ധ, കൈ-നി |
| iii | A 2-ം B 3-ം | ടി | ശു-രി, സാ-ഗ, ശു-ധ, കാ-നി |
| iv | A 2-ം B 4-ം | ടി | ശു-രി, സാ-ഗ, ച-ധ, കൈ-നി |
| v | A 2-ം B 5-ം | ടി | ശു-രി, സാ-ഗ, ച-ധ, കാ-നി |
| vi | A 2-ം B 6-ം | ടി | ശു-രി, സാ-ഗ, ഷ-ധ, കാ-നി |

ഇങ്ങിനെ രണ്ടാമതായി 6 ഗണങ്ങളും പിന്നെ ഇതുപോലെ A 3 A 4 A 5 A 6 ഇതുകളിലെ സ്വരങ്ങളെ യഥാക്രമം B ലെ 6 വിധമേളനങ്ങളോടു ചേൎക്കുന്നതായാൽ 3-ാമതായും 4-ാമതായും 5-ാമതായും 6-ാമതായും ഓരോ 6 ഗണങ്ങളും ഉണ്ടാവുന്നതാണ്.

ഇപ്രകാരം $6 \times 6 = 36$ ഗണങ്ങൾ ഉണ്ടാകുന്നു. ഈ ഓരോ ഗണത്തോടും സ, പ, ശുദ്ധമധ്യമം ഇവയെ യഥാസ്ഥാനങ്ങളിൽ ചേൎത്താൽ 36 മേളരാഗങ്ങൾ ജനിക്കുന്നു. പിന്നെ 36 ഗണങ്ങളോടു സ, പ, പ്രതിമധ്യമം ഇതുകളെ യഥാസ്ഥാനങ്ങളിൽ ചേൎത്താൽ വേറെ 36 വിധം മേളരാഗങ്ങളും ഉണ്ടാകുന്നു.

ആദ്യംമുതൽ ഓരോ 6 മേളരാഗങ്ങൾ കൂടിയതിനെ ഓരോ ചക്രമെന്ന് വ്യവഹരിച്ചുവരുന്നു. അങ്ങിനെ 12 ചക്രങ്ങളുണ്ട്. ആദ്യത്തെ 6 ചക്രങ്ങളിൽ ശുദ്ധമധ്യമം ചേൎന്ന രാഗങ്ങളും രണ്ടാമത്തെ 6 ചക്രങ്ങളിൽ പ്രതിമധ്യമം ചേൎന്നരാഗങ്ങളും അടങ്ങിയിരിക്കുന്നു. ഈ ഭാഗം എപ്പോഴും ഓൎമ്മയിൽ വെച്ചുകൊള്ളേണ്ടതാകുന്നു.

മേളരാഗങ്ങളിലുള്ള, സ പ മ ഒഴിച്ചുള്ളതായ, സ്വരങ്ങളെ കാണിക്കുന്ന ഒരു ചക്രം ചേൎക്കുന്നു,

| | | | | | | | ഋഷഭം (രി) | ഗാന്ധാരം (ഗ) |
|---|---|---|---|---|---|---|---|---|
| | 1 | 2 | 3 | 4 | 5 | 6 | ശു | ശു |
| | 37 | 38 | 39 | 40 | 41 | 42 | | |
| | 7 | 8 | 9 | 10 | 11 | 12 | ശു | സാ |
| | 43 | 44 | 45 | 46 | 47 | 48 | | |
| | 13 | 14 | 15 | 16 | 17 | 18 | ശു | അ |
| | 49 | 50 | 51 | 52 | 53 | 54 | | |
| | 19 | 20 | 21 | 22 | 23 | 24 | ച | സാ |
| | 55 | 56 | 57 | 58 | 59 | 60 | | |
| | 25 | 26 | 27 | 28 | 29 | 30 | ച | അ |
| | 61 | 62 | 63 | 64 | 65 | 66 | | |
| | 31 | 32 | 33 | 34 | 35 | 36 | ഷ | അ |
| | 67 | 68 | 69 | 70 | 71 | 72 | | |
| ധൈവതം (ധ) | ശു | ശു | ശു | ച | ച | ഷ | | |
| നിഷാദം (നി) | ശു | കൈ | കാ | കൈ | കാ | കാ | | |

ഏതു മേളരാഗത്തിന്റെ സ്വരങ്ങളുടെ വിവരം അറിയേണമെ‌ാ ആ മേളരാഗത്തിന്റെ ലക്കത്തെ ഈ ചക്രത്തിൽ നോക്കി ആ ലക്കത്തിന്റെ നേരെ വലത്തുവശത്തുള്ള കള്ളികളിൽനിന്നു ഇന്നിന്ന ഋഷഭഗാന്ധാരങ്ങളെന്നും ടി ലക്കത്തിന്റെ നേരെ താഴെയുള്ള കള്ളികളിൽനിന്നു ഇന്നിന്ന ധൈവതനിഷാദങ്ങളെന്നും ടി ലക്കം നു ന്യ–ന്ന മേല്പെടാതെ ഇരുന്നാൽ മദ്ധ്യമം ശു

ദ്ധമാണെന്നും, ൩൬-ന മേല്പെട്ട ലക്കമായിരുന്നാൽ മധ്യമം പ്രതിമധ്യമമാണെന്നും അറിഞ്ഞുകൊള്ളണം. ഷഡ്ജപഞ്ചമങ്ങൾ എല്ലാ മേളരാഗങ്ങൾക്കും പൊതുവാണല്ലൊ.

ഓരോ മേളരാഗങ്ങൾക്കും ഓരോ പേരുണ്ടു്. കൂടാതെ ഓരോന്നും എത്രാമത്തെ മേളമാണെന്നു അറിയുന്നതിനായി കടപയാദി സങ്കേതമനുസരിച്ചു രാഗപ്പേരിന്റെ ആദ്യമേ ലക്കത്തിനു പേരു കൊടുത്തു ചേൎത്തിട്ടുണ്ടു്. കടപയാദി സങ്കേതമനുസരിച്ചുള്ള കണക്കു താഴെ കാണുംപ്രകാരമാകുന്നു.

ക ൧. ഖ ൨. ഇങ്ങിനെ മുറയ്ക്കു് ഝ ൯-വരെ. ഞ പൂജ്യം. ട ൧. ഠ ൨. ഇങ്ങിനെ ധ ൯-വരെ. ന പൂജ്യം. പ ൧. ഫ ൨. ബ ൩. ഭ ൪. മ ൫. യ ൧. ര ൨. ഇങ്ങിനെ ഹ ൮-വരെ. അ ആ തുടങ്ങിയ അച്ചുകൾ പൂജ്യം. സംഖ്യകളെ എഴുതേണ്ടതു വലത്തുനിന്നു് ഇടത്തോട്ടാണു്. ഒന്നാമത്തെ മേളരാഗം കനകാംഗിയാകുന്നു. ആ പേരിന്റെ ആദ്യമുള്ള "കന" ലക്കത്തെ കാണിക്കുന്നു. ക=൧. അതു് ഏകസ്ഥാനത്തെഴുതുക. ന=൦. അതു ദശസ്ഥാനത്തെഴുതുക. ൦൧ എന്നതു് ഒന്നുതന്നെയാണല്ലൊ. ധീരശങ്കരാഭരണം ഒരു മേളകൎത്താവാണു്. അതിലെ ധീര എന്നതു് എത്രാമത്തെ മേളമാണെന്നു കാണിക്കുന്നു. ധീ=൯ അതിനെ ഏകസ്ഥാനത്തു് എഴുതുക. ര=൨ അതിനെ ദശസ്ഥാനത്തു് എഴുതുക. അപ്പോൾ ധീരശങ്കരാഭരണം ൨൯-ാമത്തെ മേളരാഗമാണെന്നുവരുന്നു. ഇതുപോലെ മററുള്ളവയേയും കണ്ടുകൊള്ളുക.

സംഗീതശാസ്ത്രജ്ഞന്മാർ ഇപ്രകാരം ൭൨ മേളരാഗങ്ങളുണ്ടെന്നു കണ്ടുപിടിച്ചിട്ടുണ്ടെങ്കിലും സംഗീതകലാവിദ്വാന്മാർ അപൂൎവ്വമായിട്ടേ ഈ രാഗങ്ങളെ എല്ലാം പ്രയോഗിക്കുന്നുള്ളൂ. ഇപ്പോൾ നടപ്പിൽ ഇരിക്കുന്ന മേളരാഗങ്ങൾ ഹനുമത്തോഡി (൮), മായാമാളവഗൌള (൧൫), ചാട്ടചക്രവാകം (൧൬), സൂൎയ്യകാന്തം (൧൭), നാടഭൈരവി (൨൦), ഖരഹരപ്രിയ (൨൨), സരസാംഗി (൨൭), ഹരികാംബോജി (൨൮), ചലനാട (൩൬), ഝാലവരാളി (൩൯), ശുഭപന്തുവരാളി (൪൫), കാമവൎദ്ധനി (൫൧), ഗമനപ്രിയ (൫൩), സിംഹേന്ദ്രമധ്യമം (൫൭), വാചസ്പതി (൬൪), മേചകല്യാണി (൬൫), ഇവയാകുന്നു.

ഇനി ജന്യരാഗങ്ങളെ വിവരിക്കാം. ജന്യരാഗങ്ങൾ സമ്പൂൎണ്ണം, ഷാഡവം, ഔഡവം ഇങ്ങിനെ മൂന്നുതരമുണ്ടെന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലൊ. ഈ മൂന്നുതരം രാഗങ്ങളും ഓരോ മേളകൎത്താവിലും ഉണ്ടു്.

ഇങ്ങിനെ മൂന്നു തരത്തിൽ വരത്തക്കവണ്ണം സ്വരങ്ങളെ ചേൎത്താൽ എത്ര രാഗങ്ങളുണ്ടാവുമെന്നു നമുക്കു കണക്കാക്കി നോക്കാം. ആരോഹണത്തിൽ 7-ം അവരോഹണത്തിൽ 7-ം സ്വരങ്ങൾ ചേൎത്താൽ ഒരു രാഗമേ ഉണ്ടാവാൻ ഇടയുള്ളൂ. എന്നാൽ ആരോഹണത്തിൽ 7-ം അവരോഹണത്തിൽ 6-ം സ്വരങ്ങൾ ചേരുന്നതായാൽ

ആറ രാഗങ്ങൾ ഉണ്ടാകും. അതുപോലെ ആരോഹണത്തിൽ 7-ം അവരോഹണത്തിൽ 5-ം സ്വരങ്ങൾ ചേൎന്നാൽ 15 രാഗങ്ങൾ ഉണ്ടാകുന്നതാണ്. ഇങ്ങിനെ 22 രാഗങ്ങൾ ഉണ്ടാകുന്നു. പിന്നെ ആരോഹണത്തിൽ 6-ം അവരോഹണത്തിൽ 7-ം സ്വരങ്ങൾ ചേൎന്ന 6 രാഗങ്ങളും, ആരോഹണത്തിലും അവരോഹണത്തിലും 6 വീതം സ്വരങ്ങൾ ചേൎന്ന് 36 രാഗങ്ങളും, ആരോഹണത്തിൽ 6-ം അവരോഹണത്തിൽ 5-ം സ്വരങ്ങൾ ചേൎന്ന് 90 രാഗങ്ങളും, ജനിക്കുന്നതാകുന്നു. ഇങ്ങിനെ ഷാഡവ ജനത്തിൽ 132 രാഗങ്ങൾ. ആരോഹണത്തിൽ 5-ം അവരോഹണത്തിൽ 7-ം സ്വരങ്ങൾ ചേൎന്ന 15-ം ആരോഹണത്തിൽ 5-ം അവരോഹണത്തിൽ 6-ം ചേൎന്ന 90-ം ആരോഹണത്തിലും അവരോഹണത്തിലും 5-വീതം സ്വരങ്ങൾ ചേൎന്ന 225-ം ആകെ 330 രാഗങ്ങൾ ഉണ്ടാകുന്നുണ്ട്. ഒട്ടുക്ക് ഇങ്ങിനെ ഒരു മേളരാഗത്തിൽ നിന്നു ജന്യങ്ങളായി 484 രാഗങ്ങൾ ഉണ്ടാകുന്നു.

ഒരു മേളരാഗത്തിൽനിന്ന് 484 ജന്യരാഗങ്ങൾ ഉണ്ടാകുന്ന സ്ഥിതിക്കു 72 മേളരാഗത്തിലും കൂടി 34848 രാഗങ്ങൾ ഉണ്ടാകാവുന്നതാകുന്നു.

അഞ്ചിൽ കുറഞ്ഞ സ്വരങ്ങൾ ചേൎന്ന രക്തിജനകമായ ഒരു രാഗം ഉണ്ടാവില്ലെന്നാണ് അഭിജ്ഞന്മാരുടെ അഭിപ്രായം.

ഷാഡവ ഔഡവരാഗങ്ങളെ വൎജ്ജരാഗങ്ങളെന്നും വൎജ്ജിക്കേണ്ടതായ സ്വരങ്ങളെ വൎജ്ജ്യങ്ങളെന്നും പറഞ്ഞുവരുന്നു.

ഇതുവരെ വിവരിച്ചു വന്നത്, സ്വരങ്ങളെ മുറയ്ക്കു ക്രമം വിടാതെ ചേൎക്കുന്നതിനാൽ ഉണ്ടാകുന്ന രാഗങ്ങളെപ്പററിയായിരുന്നു. സ്വരങ്ങളെ ക്രമം അധികരിച്ചും മറവും ചേൎത്തു രാഗങ്ങൾ ഉണ്ടാക്കീട്ടുണ്ട്. അങ്ങിനെ ക്രമം വിട്ട സ്വരങ്ങൾ ചേൎന്നുള്ള രാഗങ്ങൾ അനേകം ഉണ്ട്. അവ വളരെ രക്തിജനകങ്ങളുമാണ്. ഈ വകയിലും സംപൂൎണ്ണം, ഷാഡവം, ഔഡവം എന്നീ മൂന്നുതരം രാഗങ്ങളുണ്ട്. അതുകൾക്കു സ്വരസന്ദൎഭവിഷയത്തിൽ ഖണ്ഡിതങ്ങളായ നിയമങ്ങളുള്ളതായി കാണുന്നു. വക്രസംപൂൎണ്ണങ്ങളും, വക്രഷാഡവങ്ങളും, വക്രഔഡവങ്ങളുമായ രാഗങ്ങൾ അസംഖ്യമുണ്ട്.

രാഗങ്ങൾ ഘനം, നയം, ദേശ്യം എന്നിങ്ങിനെ മൂന്നു തരമുണ്ട്. ഘനരാഗങ്ങൾ നാട, ഗൌള, ആരഭി, ശ്രീരാഗം, വരാളി, കേദാരം, നാരായണഗൌള, രീതിഗൌള, സാരംഗനാട, ബൌളി എന്നീ പത്തും തന്നെ. പരജു, കമാസ്, ബിഹാഗ്, ഹമീർകല്യാണി, കാപി, ദർബാർ, യമുന, കാനഡ, ധന്യാസി, സുരടി, സൌരാഷ്ട്രം മുതലായവ ദേശ്യരാഗങ്ങളും ശേഷമുള്ളവ നയ രാഗങ്ങളുമാകുന്നു.

താളം

"തൌൎയ്യത്രികന്തുമതേഭ്യഃതാളഃ തസ്യാംഗശോമതഃ" ഇങ്ങിനെ കാത്ത്യായനൻ തൌൎയ്യത്രികത്തെ ഒരു മലയാനയോടും താളത്തെ

അങ്കുശ(തോട്ടി)ത്തോടും സമമാക്കി പറഞ്ഞിരിക്കുന്നു. തൌൎയ്യത്രികം എന്നതു ഗീതം, വാദ്യം, നൃത്തം ഇവ മൂന്നും കൂടിയതാകുന്നു. മത്സ്യങ്ങൾ ജലത്തിൽ ജീവിച്ചു കിടന്നു് അതിൽതന്നെ മരിക്കുന്നതുപോലെ സംഗീതം കാലത്തിൽ ജീവിച്ചിരുന്നു് അതിൽതന്നെ അവസാനിക്കുന്നു എന്നു് ഒരു പണ്ഡിതൻ പറഞ്ഞിരിക്കുന്നു. "ശ്രുതിൎമ്മാതാലയഃ പിതാ" എന്ന വാക്യം സംഗീത വിദ്വാന്മാരുടെ ഇടയിൽ ഇന്നും നടപ്പായിരിക്കുന്നുണ്ടു്. താളം ഇപ്രകാരം സംഗീതത്തിൽ ഒരു മുഖ്യഭാഗമാകുന്നു. ഗീതം, വാദ്യം, നൃത്തം ഈ മൂന്നും ഏതിൽ പ്രതിഷ്ഠിച്ചിരിക്കുന്നുവൊ അതാകുന്നു താളമെന്നു വ്യുല്പത്ത്യൎത്ഥം പറഞ്ഞിരിക്കുന്നു.

"കാലക്രിയാചമാനഞ്ച സംഭവന്തിയഥാസഹ തഥാതാലസ്യ സംഭൂതിരിതിജ്ഞേയം വിചക്ഷണൈഃ." കാലം, ക്രിയാ, മാനം ഈ മൂന്നും എപ്പോൾ ഒന്നിച്ചു ചേൎന്നു വരുമൊ അപ്പോഴാണു് താളത്തിന്റെ ഉൽപത്തി എന്നു അമരസിംഹൻ പറഞ്ഞിരിക്കുന്നു. ഇവിടെ കാലമെന്നതു് ക്ഷണം മുതലായവ. ക്രിയ എന്നതു രണ്ടു് വസ്തുക്കളുടെ ചേൎച്ച. മാനം ക്രിയകളുടെ ഇടയ്ക്കുള്ള അളവു് അല്ലെങ്കിൽ അന്തരം.

സംഗീതദൎപ്പണപ്രകാരം താളം പത്തു പ്രാണങ്ങളോടുകൂടിയതാകുന്നു. അവ കാലം, മാൎഗ്ഗം, ക്രിയ, അംഗം, ഗ്രഹം, ജാതി, കല, ലയം, യതി, പ്രസ്താരം ഇവയാകുന്നു. ഇവയിൽ ചിലതിനെ പുറകത്തിൽ വിവരിക്കാം.

താളാംഗങ്ങൾ ആറുണ്ടു്. അവ അനുദ്രുതം, ദ്രുതം, ലഘു, ഗുരു, പ്ലുതം, കാകപാദം ഇവയാകുന്നു. അതുകളിൽ ഈ ഗ്രന്ഥത്തിനു് ആവശ്യമുള്ള അനുദ്രുതം, ദ്രുതം, ലഘു ഈ അംഗങ്ങളെപ്പററി മാത്രമേ ഇവിടെ പ്രസ്താവിക്കുന്നുള്ളു.

ലഘുവിനു | അടയാളവും, ദ്രുതത്തിനു 0 അടയാളവും അനുദ്രുതത്തിനു് ◡ അടയാളവും ഇതിൽ ഉപയോഗിച്ചിട്ടുണ്ടു്. ഈ മൂന്നു അംഗങ്ങളുടേയും സംജ്ഞ, മാത്ര (അക്ഷരകാലം) മുതലായതു കാണിച്ചു് താഴെ ഒരു പട്ടിക ചേൎക്കുന്നു.

| അംഗനാമം | സംജ്ഞ. | മാത്ര. | ക്രിയാവിവരം. |
|---|---|---|---|
| അനുദ്രുതം | ◡ | 1 | ഒരു ഘാതം(അടി) |
| ദ്രുതം | 0 | 2 | ഒരു ഘാതവും വിസൎജ്ജിതവും(അടിയും വീച്ചും) |
| ലഘു | \| | 4 | ഒരു ഘാതവും അതിനെ തുടൎന്നു 3 വിരൽ എണ്ണുകയും |

ലഘുവിനു് 4 മാത്രയെന്നു ഇവിടെ പറഞ്ഞിട്ടുണ്ടെങ്കിലും ജാതിഭേദംകൊണ്ടു് 4, 3, 7, 5, 9 മാത്രകളാണു് ഉള്ളതു്.

സ്വരങ്ങൾ ഏഴുള്ളതുപോലെ താളങ്ങളും ഏഴുണ്ട്. അവ, ധ്രുവം, മഠ്യം, രൂപകം, ഝംപ, ത്രിപുട, അട, ഏകം ഇവയാകുന്നു. താളജാതി അഞ്ചാകുന്നു. അവയുടെ പേരും, മാത്രക്കണക്കും താഴെ ചേർത്തിരിക്കുന്നു.

| ജാതികളുടെ പേരു. | മാത്ര. |
|---|---|
| ചതുരശ്രം | 4 |
| ത്ര്യശ്രം | 3 |
| മിശ്രം | 7 |
| ഖണ്ഡം | 5 |
| സങ്കീർണ്ണം | 9 |

സപ്ത താളങ്ങളും അവയുടെ ലക്ഷണങ്ങളും, അഞ്ചു ജാതികളെക്കൊണ്ടു സപ്തതാളങ്ങൾ 35 താളങ്ങളായിട്ടുള്ളതിന്റെ വിവരവും എളുപ്പം അറിയത്തക്കവണ്ണം ഒരു പട്ടിക ഒടുവിൽ ചേർത്തിട്ടുണ്ട്.

ഗ്രഹം. ഒരു താളത്തിൽ ഗീതം തുടങ്ങുന്ന സ്ഥലത്തിനു ഗ്രഹമെന്നു പറയുന്നു. അതു അതീതം, അനാഗതം, സമം, വിഷമം എന്നു നാലുതരമുണ്ട്. 1. അതീതം:—ഇതു താളത്തിനു മുമ്പു ഗീതം ആരംഭിക്കുന്നതിനു പറയുന്ന പേരാകുന്നു. അവപാണി എന്നും പറയും. 2. അനാഗതം:— താളത്തിനു പിമ്പു ഗീതം ആരംഭിക്കുന്നത്. അനാഗതത്തെ ഉപരിപാണിഎന്നും പറയും. 3. സമം:— താളവും ഗീതവും ഒന്നിച്ചു തുടങ്ങുന്നത്. 4. വിഷമം:—ഈ മൂന്നു തരത്തിലുമല്ലാതെയുള്ളത്.

## അഭ്യാസക്രമം

കീർത്തനം മുതലായവ പാടുമ്പോൾ പ്രയോഗിക്കേണ്ട പ്രകൃതി വികൃതിസ്വരങ്ങളുടെ ആരോഹണാവരോഹണക്രമവും, വർജ്ജ്യസ്വരങ്ങളുടെ വിവരവും അറിവാൻ അതാതു മേളകർത്താവിന്റെ പേരോടുകൂടി വേണ്ടതെല്ലാം ഓരോന്നിന്റേയും ആദ്യഭാഗത്തു സവിസ്തരം പറഞ്ഞിട്ടുണ്ട്. ആ വിവരങ്ങളെ ഈ ഗ്രന്ഥത്തിലുള്ള ഒരു കീർത്തനം എടുത്തു വിശദപ്പെടുത്തിപ്പറയാം.

൨൨-ാംവശത്തുള്ള കീർത്തനം ഉദാഹരണമായി എടുക്കാം. രാഗം കേദാരഗൌളം എന്നു കാണുന്നു. മേളകർത്താ ഹരികാംബോജി എന്നും അതു (ഹരി)൨൮-ാമതു മേളകർത്താവാണെന്നും എഴുതീട്ടുണ്ട്. പട്ടികയിൽ ഷഡ്ജപഞ്ചമങ്ങൾ അതുകളുടെ സ്ഥാനങ്ങളായ ഒന്നും എട്ടും നമ്പ്ര കള്ളികളിലും ചതുഃശ്രുതിഋഷഭം അതിന്റെ സ്ഥാനമായ മൂന്നാംകള്ളിയിലും അന്തരഗാന്ധാരം അതിന്റെ സ്ഥാനമായ അഞ്ചാംകള്ളിയിലും ശുദ്ധമദ്ധ്യമം അതിന്റെ സ്ഥാനമായ ആറാം കള്ളിയിലും ചതുഃശ്രുതിധൈവതം അതിന്റെ സ്ഥാനമായ പത്താം കള്ളിയിലും കൈശികിനിഷാദം അതിന്റെ സ്ഥാനമായ പതിനൊന്നാം കള്ളിയിലും കാണുന്നു. ഈ രാഗത്തിന്റെ ആരോഹണാവരോഹണക്രമം സ രി മ പ നി സ, സ നി ധ പ മ ഗ രി സ, എന്നാണെന്നും തലക്കെട്ടിൽ കാണിച്ചിട്ടുണ്ട്. ആരോഹണത്തിൽ

ഗ-യും ധ-യും കാണുന്നില്ലാത്തതിനാൽ ആ രണ്ടു സ്വരങ്ങളും കേദാരഗൌളരാഗത്തിനു ആരോഹണത്തിൽ വൎജ്ജ്യങ്ങളാകുന്നു. ഈ രാഗത്തിനു അവരോഹണത്തിൽ ഏഴു സ്വരങ്ങളും ഉണ്ടു്.

താളം ത്രിപുട എന്നു എഴുതിക്കാണുന്നു. ഈ താളത്തിനു ഒരു ലഘുവും രണ്ടു ദ്രുതവും ഇങ്ങിനെ മൂന്നു അംഗങ്ങളും അതുകൾക്കു ത്ര്യശ്രജാതിയിൽ മൊത്തം ൭ മാത്രകളും ഉണ്ടെന്നു രണ്ടും മൂന്നും കള്ളികളിൽനിന്നും കാണാമല്ലോ. ഈ ഏഴുമാത്രകളെ പ്രയോഗിക്കേണ്ടക്രമം അറിയാൻ നാലാംകള്ളി നോക്കുക. മാത്ര ഒന്നിനു രണ്ടു അക്ഷരം (അന്തരാക്ഷരം) വീതം ഒരു മുഴുവൻ താളവട്ടത്തിനു ൧൪ അക്ഷരങ്ങളായിട്ടാണ് വേണ്ടതു്. പ്രസ്തുതതാളം പരിശീലിക്കേണ്ട രീതി എങ്ങിനെ? പട്ടികയിൽ അഞ്ചാമത്തു കള്ളി നോക്കുക.

× 1 2 × ˅ × ˅
‖ ത ക ധി മി ത ക | ത ക ധി മി | ത ക ഝ ണു ‖

എന്നു എഴുതിയിരിക്കുന്നു. മുകളിൽ ഒററ വര കാണുന്നതിനാൽ അക്ഷരങ്ങൾ ദ്വിതീയ കാലത്തിൽ പാടേണ്ടതാണു്. (മാത്ര ഒന്നിനു രണ്ടക്ഷരം വീതം പാടുന്നതാണ് ദ്വിതീയകാലം). ഒന്നാമത്തെ അക്ഷരമായ ത യുടെ മുകളിൽ × ഈ വിധം അടയാളം കാണുന്നതിനാൽ ആ അക്ഷരത്തെ ഉച്ചരിക്കുന്നതോടുകൂടി ഒരു അടിയും വേണ്ടതാകുന്നു. ദ്വിതീയകാലപ്രയോഗമാകയാൽ ത യോടു തുടൎന്നു ക എന്ന അക്ഷരത്തേയും ഉച്ചരിക്കുക. മൂന്നാമത്തു് അക്ഷരമായ ധി യുടെ മുകളിൽ 1 ഈ വിധം അക്കം കാണുന്നതിനാൽ ആ അക്ഷരത്തെ ഒന്നാമത്തെ വിരൽ എണ്ണുന്നതോടുകൂടി ഉച്ചരിക്കേണ്ടതാകുന്നു. ദ്വിതീയകാലപ്രയോഗമാകയാൽ ധി യേ തുടൎന്നു മി ഉച്ചരിക്കണം. ഇതേക്രമത്തിൽ പിന്നെയുള്ള ത ക (2) ത ക (×) ധി (˅) മി ത ക (×) ഝണു (˅) എന്ന അക്ഷരങ്ങളേയും രണ്ടാമത്തെ വിരൽഎണ്ണവും അടിയും വീച്ചും വീണ്ടും അടിയും വീച്ചും സഹിതം ദ്വിതീയകാലത്തിൽ ഉച്ചരിച്ചു താളംപിടിച്ചു പരിശീലിച്ചാൽ ത്രിപുടതാളം മനസ്സിൽ ഉറയ്ക്കും. പ്രസ്തുത കീൎത്തനം പാടേണ്ട രീതി എങ്ങിനെ? ആദ്യത്തെ താളവട്ടത്തിനകത്തു കാണുന്ന കാമ അടയാളങ്ങളും ദീൎഘങ്ങളും ഉൾപ്പെടേയുള്ള ൧൪ അന്തരാക്ഷരങ്ങളെ മുൻ വിവരിച്ച താളവട്ടം ജതിയിലെ ൧൪ അക്ഷരങ്ങളായി വിചാരിച്ചു മുൻ പറഞ്ഞ ക്രമത്തിൽ അടി വിരലെണ്ണങ്ങൾ മുതലായവ സഹിതം ഉച്ചരിച്ചു അതാതു സ്വരത്തിന്റെ കീഴ്ഭാഗത്തു കാണുന്ന സാഹിത്യാക്ഷരങ്ങളെ പാടി അഭ്യസിക്കുക. ഈ ക്രമം അനുസരിച്ചു ഓരോതാളവട്ടത്തിലെ സ്വരങ്ങളേയും സാഹിത്യാക്ഷരങ്ങളേയും മനസ്സിലാക്കുക.

---

## അടയാളങ്ങളുടേയും സംജ്ഞകളുടേയും വിവരം.

---

| അടയാള സംജ്ഞാകൾ | വിവരം |
|---|---|
| ‖ | ഒരുതാളവട്ടത്തിന്റെ ആദ്യവും അവസാനവും കാണിക്കുന്നു. |
| \| | താളവട്ടത്തിനകത്തുള്ള അംഗ(വിഭാഗ)ങ്ങളെ കാണിക്കുന്നു |
| , | ഒരു മാത്രയുടെ വിഭാഗങ്ങളായ സ്വരാക്ഷരങ്ങളിൽ ഒന്നിന്റെ പകരം. |
| × | അടിയ്ക്കുള്ള അടയാളം. |
| v | വീച്ചിനുള്ള അടയാളം. |
| 1 | ഒരു സ്വരത്തിന്റെ മുകളിൽ കണ്ടാൽ ഒന്നെന്നു ചെറുവിരലെണ്ണുക. |
| 2 | ടി ടി രണ്ടെന്നു മോതിരവിരലെണ്ണുക. |
| 3 | ടി ടി മൂന്നെന്നു നടുവിരലെണ്ണുക. |
| 4 | ടി ടി നാലെന്നു ചൂണ്ടുവിരലെണ്ണുക. |
| 5 | ടി ടി അഞ്ചെന്നു തള്ളവിരലെണ്ണുക. |
| 6 | ടി ടി ആറെന്നു വീണ്ടും ചെറുവിരലെണ്ണുക. |
| സ | മുഴുവൻ സ്വരം. |
| സ̄ | അരസ്വരം (ദ്വിതീയകാലസ്വരം) |
| സ̿ | കാൽസ്വരം (തൃതിയകാലസ്വരം) |
| . | ഈ ബിന്ദു ഒരു സ്വരത്തിന്റെ താഴെ കണ്ടാൽ ആ സ്വരത്തെ മന്ദ്രസ്ഥായിയിലും, മുകളിൽ കണ്ടാൽ താരസ്ഥായിയിലും പാടണം. ബിന്ദു ഇല്ലെങ്കിൽ മധ്യസ്ഥായിയിൽ പാടേണ്ടതാകുന്നു. മധ്യസ്ഥായിയിലെ 'സ'യുടെ താഴെയും ഈ ബിന്ദു കാണും. |
| സാ | സസ |
| സം , , | സസസസ = , , , , |
| \| | ലഘു ഒന്നടിച്ചു ജാതിക്രമത്തിനു വിരൽ എണ്ണുക. |
| 0 | ദ്രുതം (രണ്ടുമാത്ര) ഒരു അടിയും ഒരു വീച്ചും. |
| ∪ | അനുദ്രുതം (ഒരു മാത്ര) ഒരു അടി. |
| 〰 | ഇഴച്ചുപാടുന്നതിനുള്ള അടയാളം. |
| - - | സാഹിത്യത്തിലുള്ള അക്ഷരങ്ങളെ തുടർന്നു ഈ വിധം കണ്ടാൽ അവയെ അതിനുമുമ്പുള്ള വ്യഞ്ജനാക്ഷരത്തിലെ അച്ചായി (അ, ഇ, ഉ, എ, ഐ, ഒ, ഔ എന്ന അതാതു അച്ചായി) ഉപരിഭാഗത്തു കാണുന്ന സ്വരസ്ഥാനം അനുസരിച്ചു ഉച്ചരിക്കണം. |
| പ | പല്ലവി |
| അനു | അനുപല്ലവി |
| ച | ചരണം |
| ആ | ആരോഹണം (ക്രമേണ ഉയർത്തി പാടിക്കൊണ്ടുപോകേണ്ട രീതി) |
| അവ | അവരോഹണം ക്രമേണതാഴ്ത്തി പാടിക്കൊണ്ടുവരുന്ന രീതി) |

---:o:---

കീർത്തനങ്ങൾ.

സാവേരി — ആദിതാളം. |സ|രി| | |ഗ|മ| |പ|ധ| | |നി|

ആ=സ രി മ പ ധ സ്; അവ=സ് നി ധ പ മ ഗ രി സ; മേളകത്താ=മായാമാളവഗൌള (മായാ=15)

| താളം | അംഗസംജ്ഞ | | | മാത്രകൾ | | | കാലക്രമം |
|---|---|---|---|---|---|---|---|
| | ലഘു | ദ്രുതം | ദ്രുതം | 8 | | | |
| ആദിതാളം | \| | 0 | 0 | 4 | 2 | 2 | മാത്രഒന്നിനു നാലു അക്ഷരം വീതം |

താളവട്ടംജതി‖ തരികിടതകധിമിതകിടതതകഝണ | തരികിടതകധിമി | തകിടതതകഝണ‖

പ ‖സാ , , നി നിധധപമഗരി സഗരിസ | നരിസപമധപസ് | നിധപമഗരിമപ ‖

‖സാ - - ര സരസമുദ്ഭവച നമുദിത | സകലസുരനികര | ജയസരസിജനാ ‖

‖ധാ , , , , ധപമാഗരിസനിധാ | സാ , , , , , , , | , , , , , , , , ‖

‖ - - - - - - - - - - - - - ദ - - - | - - - - - - - - | - - - - - - - - ‖

അനു‖സാസരിരിഗസരിപാപമപപപധ | ധരിസനിപധധനി | ധാധപപമപധ ‖സാ

‖മാരജനകകോ- പാഹതപരസുക | മാരവിമലസോ | മോപമസുവദന ‖സാ

൨ ‖ ധാ , , പാമാഗാരിസസരിമമ | പാ , , പാധനി | ധാധപപമപധ ‖
‖ ദാ - - - - ന - വാരണസദൃശഗ | തേ - - - - - പദ | പ - ങ്കജനതവര ‖

‖ സാ , , മമപധനിധപമഗരിപമ | രീ , , സാ , , | സനിധാസാ , , ‖
‖ ദാ - - - - - ന - ഛോലപശ്രുദചരി | ത - - - - - - - | - - - - - - - ‖

‖ മാമാപാപമധാപധസസസസ | ധരിസനിപധധനി | ധാധപപമപധ ‖
‖ ദാ - - ന - തന്നയാതടവിഹരണ | ദ - വ്യാലീ - ലകത | ണാകരമുരഹര ‖

‖ പാധസസസരിഗരീരിസനിധപധ | ധരിസനിപധധനി | ധാധപപമപധ ‖ സാ
‖ ദാനവവരഘനകാനനകലദവ | സൂ - നലസിതചികു | രാനതസുഖകര ‖ സാ

2. നീലവാരിദരുചിരതനോ ഭുജഗാശനരഥ ധരണീഭരാന്തക മൃദുഹസിത
കാലദമനാജനിഷേവിത കാമപാലസഹജാതുലഭുജബല
ശൈലധരണ സുകപോല ജിതകനകചേല സമഞ്ജുവനമൂല ഫണിശയന — സാ

3. കോമളാളകയുതനിടില വ്രജവാസികൃതസുകൃത കന്ദരാജിതനിജരദന
രാമണീയകനിവസന സമകാമിനീഹൃദയമോഹന നിരുപമ
ഭീമഭവഭയവിരാമ തനവിജിതകാമ സകലഗുണസീമ ഹിതസുജന — സാ

—:o:—

ആ=സ രി മ പ നി സ് ; അവ=സ് നി ധ പ മ ഗ രി സ; മേളകർത്താ=ഹരികാംബോജി (ഹരി=28)

| താളം | അംഗസംജ്ഞ | | | മാത്രകൾ | | | കാലക്രമം | താളവട്ടം ജതി | | |
|---|---|---|---|---|---|---|---|---|---|---|
| ത്രിപുട | ലഘു | ദ്രുതം | ദ്രുതം | 7 | | | മാത്രഒന്നിനുരണ്ടു അക്ഷരംവീതം | × 1 2 തകധിമിതക | × v തകധിമി | × v തകധണു |
| | I | 0 | 0 | 3 | 2 | 2 | | | | |

പ || , , , , മ ഗ | സാ , , | സനി ധപ || നീ സാ , , | രീ , , | രി പമഗ || ഗാമ രിരീ | രിഗസാ | , , മാ ||
|| - - - ജ ല | ജ - - - | നാ - - || - - ഭ - - - | മാ - - | മ - - - || വ- - - - | - - - - | - - ശ്രീ ||
|| പാ സാ , , | സ നി ധ പ | ഗ മ പ നി || ധ പ മ ഗ മ ഗ സാ
|| നാ - - - - | യ - - - | ക - - - || - - - - ജ ല ജ -

അനു || , , , , മ മ | മാ , , | മ ഗ ഗ രി || മാ പാ , , | പ മ പ ധ | പാ , , || , , , , മാ | പാ സ നി | ധാ പാ ||
|| - - - ജല | ഭേ- - - | മേ - - - || ച- ക - - - | ദേ - - - | ഹ - - - || - - - - ജാ | ത - - - | - - ശ്രു - ||
|| നീ സാ സ നി | സ നി രി സ | സ നി സാ || , , , , സ നി | സാ രി | ഗ രി സാ ||
|| പ - ഭ്രു - - - | ഷ - - - | ണ - - - || - - - - സ ലി | ല - - - | നി - - - ||

‖ നിസരിസാ, | രിസനിധ | പാ,, ‖ രീസാ,, | സനിധാ | ധപമപ ‖

‖ ധി - - ശ - - | യ - - - | ന - - - ‖ സ-ര - - - | സി - - - | ജ - - - ‖

‖ ധാപാ,, | മമപനി | ധപപാ ‖ മഗരി മഗാസാ

‖ ഒ - ള - - - | ന്നേ- - - | - - - - ‖ തു- - ജ ല- ജ-

ച ‖ ,,,,രിരി | രീ,, | രീ,, ‖ രീമഗഗരി | രിഗരിസ | സാ,, ‖ ,,,,സനി | സാരീ | ഗരിസാ ‖

‖ - - - - ധര | ണീ- - | ഒ- - - ‖ ര- മ - - - | ളി - - - | ത- - - ‖ - - - - ദന | ജ- - - | ക - - - ‖

‖ നിസരിസാ, | സനിധ | പാ,, ‖ ,,,,രിനി | സാ,, | സനിസാ ‖ രീരി,, | രിമഗ | ഗസരി ‖

‖ ല - -നി - - | ധ - - - | ന- - - ‖ - - - -പരി | ധൃ - - - | ത - - - ‖ മ- നു- - - | - - - - | ജ - - - ‖

‖ ,,,,രിപ | മഗാ, | ഗാഗരി ‖ രിസസനിസാ | രീമഗ | ഗരിരിസ ‖

‖ - - - - ചാ | രു - - - | വാ - - ‖ മ - ന - - - | മൃ- - - | ത്തേ- - - ‖

‖ ,,,,മമ | മാ,, | മഗഗരി ‖ മാപാ,, | പമപധ | പാ,, ‖ ,,,,പമ | പാസനി | ധാപാ ‖

‖ - - - - ദര | ഉ- - - | ല്യ- - - ‖ മ - നോ - - | ജ്ഞ- - - | ക - - - ‖ - - - -ന്ധര | ദീ - - - | ന- - - ‖

